

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 26 THE ONLINE OFFICIAL NEWS BULLETIN 2021 June 26


## SEASON OF PENTECOST പെന്തിക്കോസ്തികാലം

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 27 ♪4 5th Sunday after Pentecost | 28 ♪8 | 29 ♪5 ✝ Feast of St. Peter and St. Paul | 30 ♪8 Tresar slihe qadise Feast of the Twelve Apostles | 1 ♪4 | 2 ♪8 | 3 ♪8 ✝ Dukrono Comme. of St. Thomas the Apostle |



## പ്രളയത്തിനും മീതെ ഒഴുകി കാരുണ്യം: ഭവനദാനം നടത്തി ഓർത്തഡോക്സ് സഭ

പാണ്ടനാട്: യാതന അനുഭവിക്കുന്നവരുടെ വേദന ഒപ്പുന്നതാണ് ആത്മീയതയുടെ കാമ്പെന്ന് ഡോ. മാത്യൂസ് മാർ തിമോത്തിയോസ് പ്രസ്താവിച്ചു.

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കാതോലിക്കാ സ്ഥാനാരോഹണ നവതി ആഘോഷങ്ങളുടെ ഭാഗമായി നടന്ന കാരുണ്യ സംഗമം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. കെട്ടുറപ്പുള്ള വീടില്ലാതെ ദുരിതത്തിലായിരുന്ന വികലാംഗയായ തങ്കമ്മയ്ക്കും സഹോദരി വിധവയായ പൊന്നമ്മക്കും പദ്ധതിയുടെ ഭാഗമായി പൂർത്തീകരിച്ച ഭവനത്തിന്റെ താക്കോൽ നല്കി.

ധാർമിക നിഷ്ഠയും താപസശുദ്ധിയും ദീനാനുകമ്പയും വിളങ്ങിയിരുന്ന ഗീവർഗീസ് ദ്വിതീയൻ ബാവാ കലവറയില്ലാത്ത കാരുണ്യത്തിന്റെ ഉറവിടമായിരുന്നു എന്ന് അനുഗ്രഹ സന്ദേശത്തിൽ പരിശുദ്ധ കാതോലിക്കാ ബാവ പറഞ്ഞു. വികലാംഗയായ തങ്കമ്മയ്ക്ക് പ. കാതോലിക്കാ ബാവാ സമ്മാനമായി നല്കുന്ന ആധുനിക വീൽചെയർ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് കൈമാറി.

ലോക്ക്ഡൗണുകളുടെ പശ്ചാത്തലത്തിൽ നിർമ്മാണത്തിന് കാലതാമസം നേരിട്ടെങ്കിലും മികച്ച നിലയിൽ പൂർത്തീകരിക്കാൻ കഴിഞ്ഞതിൽ ചാരിതാർത്ഥ്യം ഉണ്ടെന്ന് മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ പറഞ്ഞു.

പരുമല സെമിനാരി മാനേജർ ഫാ.എം.സി.കുര്യാക്കോസ്, സെന്റ് ഗ്രിഗോറിയോസ് മിഷൻ ആശുപത്രി സി.ഇ.ഒ. ഫാ. എം. സി. പൗലോസ്, പഞ്ചായത്ത് പ്രസിഡന്റ് ആശാ വി നായർ, സെന്റ് മേരീസ് പള്ളി വികാരി ഫാ. ഡോ. ഫെലിക്സ് യോഹന്നാൻ, ട്രസ്റ്റി സണ്ണി പുഞ്ചമണ്ണിൽ, വാർഡ് മെമ്പർമാരായ അമ്മാളുകുട്ടി, ബിന്ദു സുനിൽ, റ്റി. ഡി. മോഹൻ, ഷോബിൾ സജി എന്നിവർ പ്രസംഗിച്ചു. തങ്കമ്മയുടെയും പൊന്നമ്മ യുടെയും വാർത്ത പൊതു ശ്രദ്ധയിൽ കൊണ്ടുവന്ന മാധ്യമപ്രവർത്തകൻ ഷമ്മി പ്രഭാകറിനെ ചടങ്ങിൽ ആദരിച്ചു.




## പരുമല ആശുപത്രി വിദ്യാർത്ഥികൾക്ക് പഠനസഹായം നൽകി

പരുമല: പരുമല ആശുപത്രി പരുമലയിലെ 4 ഗവൺമെന്റ് & ഗവൺമെന്റ് എയ്ഡഡ് പ്രൈമറി സ്കൂളുകളിലെ 53 വിദ്യാർത്ഥികൾക്ക് പഠനാവശ്യത്തിനായി സ്മാർട്ട് ഫോണുകൾ നൽകി. ആരോഗ്യവകുപ്പ് മന്ത്രി വീണാ ജോർജ്ജ് ഉദ്ഘാടനം നിർവഹിച്ചു. കടപ്ര പ്രാഥമികാരോഗ്യ കേന്ദ്രത്തിന് നൽകിയ ലാപ്ടോപ്പ് കടപ്ര പഞ്ചായത്ത് പ്രസിഡന്റ് നിഷ അശോകനും ഹെൽത്ത് ഇൻസ്പെക്ടർ പ്രശാന്തും ചേർന്ന് ഏറ്റുവാങ്ങി. ഡോ. മാത്യൂസ് മാർ സേവേറിയോസ്, വിമല ബെന്നി, ഫാ. ഡോ. റെജി മാത്യൂസ്, പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ്, പരുമല ആശുപത്രി സി.ഇ.ഒ. ഫാ. എം. സി. പൗലോസ്, ഷിബു വർഗീസ്, ആശുപത്രി സൂപ്രണ്ട് ഡോ. ഷെറിൻ, ആശുപത്രി കൗൺസിൽ അംഗങ്ങൾ എന്നിവർ സംബന്ധിച്ചു.



**സംസ്ഥാന സർക്കാരിന്റെ 2019-ലെ മാധ്യമ അവാർഡിൽ ടിവി അഭിമുഖം വിഭാഗത്തിൽ അവാർഡ് കരസ്ഥമാക്കിയ മാതൃഭൂമി ന്യൂസ് സീനിയർ സബ് എഡിറ്റർ റിബിൻ രാജുവിനെ കുര്യാക്കോസ് മാർ ക്ലീമിസ് മെത്രാപ്പോലീത്ത, നിയമസഭ ഡെപ്യൂട്ടി സ്പീക്കർ ചിറ്റയം ഗോപകുമാർ എന്നിവർ ചേർന്ന് അനുമോദിച്ചു.**



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





**ആരാധനാ കലണ്ടർ**



## “മനുഷ്യപുത്രൻ നിമിത്തം മനുഷ്യർ നിങ്ങളെ ദ്വേഷിച്ചു ദുഷ്ടരാക്കി നിന്ദിച്ചു തള്ളുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ, ആ നാളിൽ സന്തോഷിച്ചു തുള്ളുവിൻ, നിങ്ങളുടെ പ്രതിഫലം സ്വർഗ്ഗത്തിൽ വലിയത്” (വി. ലൂക്കോസ് 6:22–23)


### ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ


വി. ശ്ലീഹാ നോമ്പിന്റെ അവസാനത്തിൽ പ. പത്രോസ്, പൗലൂസ് ശ്ലീഹന്മാരുടെ സംയുക്ത ഓർമ്മപ്പെരുന്നാൾ ആഘോഷിച്ചശേഷം പെരുന്നാളിന്റെ രണ്ടാം ദിനത്തിൽ ലോകമെമ്പാടും ക്രിസ്തുവിന്റെ സാക്ഷികളായി വിവിധ കാലങ്ങളിൽ വിവിധ സഹചര്യങ്ങളിൽ നിന്ദയും പീഡയും ഒടുവിൽ മരണവും സഹിച്ച എല്ലാ അപ്പോസ്തോലന്മാരെയും ജൂൺ 30–ന് പ. സഭ ഓർത്ത് അവരുടെ സംയുക്ത ഓർമ്മപ്പെരുന്നാൾ ആഘോഷിക്കുന്നു.

ഈ രണ്ട് ദിവസങ്ങളിലെയും വേദവായനകളും പ്രാർത്ഥന–ധ്യാനങ്ങളും യേശുക്രിസ്തുവിന്റെ അപ്പോസ്തോലന്മാരായി തീരുന്നവരുടെ അനുഭവങ്ങളെയാണ് വർണ്ണിക്കുന്നത്. താൻ വിളിച്ചു ചേർത്ത് അനുഗ്രഹിച്ച് അവരെ അയയ്ക്കുന്നതിനു മുമ്പായി അവർക്കു കൊടുക്കുന്ന ഉപദേശത്തിലാണ് “മനുഷ്യപുത്രൻ നിമിത്തം മനുഷ്യൻ നിങ്ങളെ ദ്വേഷിച്ചു ഭ്രഷ്ടരാക്കി തള്ളുമ്പോൾ, ഭാഗ്യവാന്മാരാണെന്നും അപ്പോൾ നിങ്ങളുടെ പ്രതിഫലം സ്വർഗ്ഗത്തിൽ വർദ്ധിക്കുന്നതിനാൽ നിങ്ങൾ സന്തോഷിച്ചു ആനന്ദിപ്പിൻ” എന്നും കർത്താവ് അവരോട് പ്രവചനമായി പറയുന്നത്.

അപ്പോസ്തോലികത അഥവാ അയയ്ക്കപ്പെടുന്ന അവസ്ഥ എന്നാൽ സ്വയം വെറുമയാക്കപ്പെടുന്ന അനുഭവമാണെന്ന് കർത്താവ് പഠിപ്പിക്കുന്നു. നിങ്ങൾ ലോകത്തിന്റെ ഉപ്പാകുന്നുവെന്നും വെളിച്ചമാകുന്നുവെന്നും പറയുമ്പോൾ ആയത് വ്യാഖ്യാനിക്കുക അത്ര എളുപ്പമല്ല. അലിഞ്ഞ് ഇല്ലാതാകുമ്പോളാണ് ഉപ്പ് പ്രയോജനമുള്ളതായി തീരുന്നത്; രസം പകരുന്നത്. ക്രിസ്തുവിനുവേണ്ടി അയയ്ക്കപ്പെടുന്നവന്റെയും അടിസ്ഥാന ഭാവം ഇതായിരിക്കണം. സ്വയം ദ്രവിക്കുമ്പോൾ, അലിയുമ്പോൾ അതിൽ നിന്നുള്ള ഊർജ്ജം മറ്റുള്ളവയെ ശക്തീകരിക്കുന്നു. പ്രകാശത്തിന്റെയും തത്വം ഇതാണല്ലോ. പ്രകാശത്തിന്റെ ആരംഭം അഗ്നിയിൽ നിന്നാണ്. അഗ്നി ഉണ്ടാകണമെങ്കിൽ ഒരു എരിഞ്ഞടങ്ങൽ ആവശ്യമാണ്. അതിൽ നിന്നും ഉയരുന്ന പ്രകാശം ചുറ്റുപാടിനെ പ്രകാശപൂരിതമാക്കുന്നു. എന്നാൽ എരിയുന്ന വസ്തുവാകട്ടെ സ്വയം ഇല്ലാതാകുന്നു. കത്തുന്ന മെഴുകുതിരിയും എണ്ണയും ഒക്കെ ഇതാണല്ലോ സൂചിപ്പിക്കുന്നത്.

ப. അപ്പോസ്തോലന്മാരുടെ അവസ്ഥയും വ്യത്യസ്തമായിരുന്നില്ല. അവർ സഭയുടെ വളർച്ചയ്ക്കു വളമായി ഭവിച്ചുവെന്നാണ് പ്രാർത്ഥനകളിൽ കാണുന്നത്. “ദൈവത്തോടുള്ള സമത്വം മുറുകെ പിടിച്ചുകൊള്ളേണം എന്നു വിചാരിക്കാതെ ദാസരൂപം എടുത്തു മനുഷ്യസാദൃശ്യത്തിലായി തന്നത്താൻ ഒഴിച്ചു വേഷത്തിൽ മനുഷ്യനായി വിളങ്ങി തന്നെത്താൻ താഴ്ത്തി, മരണത്തോളം, ക്രൂശിലെ മരണത്തോളം തന്നേ, അനുസരണമുള്ളവനായിരുന്ന” തങ്ങളുടെ ഗുരുവിനാലാണ് അവർ അയയ്ക്കപ്പെട്ടത്. നിത്യജീവന്റെ അടിസ്ഥാനം മറ്റുള്ളവർക്കുവേണ്ടി മരണം വരിക്കുക എന്നാണെന്ന് ഗോതമ്പുമണിയുടെ ഉപമയിലൂടെ പഠിപ്പിക്കുകയും സ്വന്ത ജീവിതം കൊണ്ട് കാണിക്കുകയും ചെയ്ത ഗുരുവിന്റെ ശിഷ്യന്മാരാണവർ.

യഹോവയായ ദൈവം അബ്രഹാമിന് നൽകുന്ന കല്പനയാണ് വി. ശ്ലീഹന്മാരുടെ പെരുന്നാളിലെ ആദ്യ പഴമ വായന (ഉല്പത്തി 12 1:9). “നീ നിന്റെ ദേശത്തെയും ചാർച്ചക്കാരേയും വിട്ട് ഞാൻ നിന്നെ കാണിപ്പാനിരിക്കുന്ന ദേശത്തേക്കു പോവുക. ഞാൻ നിന്നെ വലിയൊരു ജാതിയാക്കും, നിന്നെ അനുഗ്രഹിച്ച് നിന്റെ പേർ വലുതാക്കും. നീ ഒരു അനുഗ്രഹമായിരിക്കും. നിന്നാൽ ഭൂമിയിലെ സകല വംശങ്ങളും അനുഗ്രഹിക്കപ്പെടും.” പഴയനിയമത്തിലെ ഈ അയയ്ക്കപ്പെടലിന്റെ പൂർത്തീകരണം അഥവാ അബ്രഹാമിന് നൽകപ്പെട്ട ആ പ്രവചനത്തിന്റെ അർത്ഥം വി ശ്ലീഹന്മാരുടെ അയക്കപ്പെടൽ വെളിവാക്കപ്പെടുന്നു. ക്രിസ്തുവാകുന്ന പ്രകാശം വി. ശ്ലീഹന്മാരിലൂടെ സർവ്വലോകത്തിനും അനുഗ്രഹ കാരണമായി ഭവിക്കുകയും വി. സഭയിലൂടെ അത് തലമുറകളിലേക്ക് കരുതപ്പെടുകയും ചെയ്യുന്നു. വചനമാകുന്ന ഉപ്പ് ലോകത്തെ മുഴുവൻ രസമുള്ളതും ജീവനും ചൈതന്യവുള്ളതുമായി നിലനിർത്തുന്നു.




നോഹയോട് യഹോവ നിർമ്മിക്കുവാൻ ആവശ്യപ്പെട്ട പെട്ടകവും, മോശ ദൈവകല്പനയാൽ നിർമ്മിച്ച സാക്ഷ്യപെട്ടകവും വി. സഭയുടെ സൂചനകളാണെന്ന് അറിയാമല്ലോ. അവയുടെ യാത്രകളെയും പ. ശ്ലീഹന്മാരുടെ സുവിശേഷയാത്രയുമായി സാദൃശ്യപ്പെടുത്തി പ. സഭാപിതാക്കന്മാർ പഠിപ്പിക്കുന്നുണ്ട്. വി. ശ്ലീഹന്മാരുടെ അപ്പോസ്തോലികതയിലൂടെ ലോകമെമ്പാടും പ. സഭ പണിയപ്പെടുകയും അവയിൽ ദൈവം നിത്യമായി വസിക്കുകയും ചെയ്യുന്ന ചിത്രമാണ് ഇവിടെ ലഭ്യമാകുന്നത്. വി. സഭയുടെ പള്ളികൂദാശ ക്രമങ്ങളിൽ ഉടനീളം ഈ ആശയം വ്യാഖ്യാനിക്കുന്നുണ്ട്. വിസ്തരഭയത്താൽ ആയതിലേക്ക് കടക്കുന്നില്ല.

വി. ശ്ലീഹന്മാരുടെ പ്രസംഗം കേട്ട് ഹൃദയത്തിൽ കുത്തുകൊണ്ട് ഞങ്ങൾ എന്തു ചെയ്യണം എന്ന് ചോദിക്കുമ്പോൾ “നിങ്ങൾ മാനസാന്തരപ്പെട്ടു നിങ്ങളുടെ പാപങ്ങളുടെ മോചനത്തിനായി ഓരോരുത്തൻ യേശുക്രിസ്തുവിന്റെ നാമത്തിൽ സ്നാനം ഏല്പിൻ; എന്നാൽ പരിശുദ്ധാത്മാവ് എന്ന ദാനം നിങ്ങൾക്ക് ലഭിക്കും” എന്നാണ് അവർ നൽകുന്ന ഉത്തരം. അവരുടെ വാക്കുകൾ കൈക്കൊണ്ടവർ സ്നാനം ഏറ്റു; സഭയിൽ ചേർന്നു. വിശ്വസിച്ചവർ എല്ലാവരും ഒരുമിച്ചിരുന്ന് അപ്പോസ്തോലന്മാരുടെ ഉപദേശം കേട്ടും കൂട്ടായ്മ ആചരിച്ചും അപ്പം നുറുക്കിയും പ്രാർത്ഥന കഴിച്ചും പോന്നു”വെന്ന് അപ്പോസ്തോല പ്രവൃത്തികളിൽ വി. ലൂക്കോസ് സാക്ഷിക്കുന്നു (2:37–47). അങ്ങിനെ അനസ്യൂതം വളരുന്ന സഭയുടെ ചിത്രം കാണുന്നു.

ப. പൗലൂസ് ശ്ലീഹാ ഗലാത്യർക്ക് എഴുതുമ്പോൾ ഓർമ്മിക്കുന്നതും ശ്രദ്ധേ

യമാണ്. പതിനാലു വർഷത്തെ സുവിശേഷ പ്രവർത്തനത്തിനുശേഷം അദ്ദേഹം യെരുശലേമിൽ തിരികെയെത്തുന്നു. വി. സഭയുടെ തൂണുകളായി എണ്ണിയിരുന്ന യാക്കോബും കേഫാവും യോഹന്നാനും 'ജാതികളുടെ ഇടയിലെ തങ്ങളുടെ പ്രവർത്തനങ്ങളെ കുറിച്ച് കേട്ടും അറിഞ്ഞും ഇരിക്കയാൽ' പൗലൂസ്സിനേയും ബർന്നബാസിനെയും പ്രോത്സാഹിപ്പിക്കുന്നുവെന്ന സാക്ഷ്യമാണ് അദ്ദേഹം നൽകുന്നത് (ഗലാത്യർ 2:1–10).

സർവ്വ ജാതികളുടെ ഇടയിലും കർത്താവിന്റെ സുവിശേഷം ഏറെ ശക്തിയോടെ വ്യാപിച്ച് പ. സഭ അനുദിനം വളർന്നുകൊണ്ടിരുന്നുവെന്നാണ് ഈ സാക്ഷ്യങ്ങളും മറ്റ് സമകാലീന രേഖകളും അടയാളപ്പെടുത്തിയിരിക്കുന്നത്.

വി. ശ്ലീഹന്മാരുടെ പൊതു ഓർമ്മദിനത്തിലെ പ്രാർത്ഥനകളിൽ ഏറെ ഭംഗിയായി ഇക്കാര്യങ്ങൾ ധ്യാനിക്കുന്നുണ്ട്. "ദൈവം തമ്പുരാനെ! നിന്റെ പ. റൂഹായെ ധരിച്ച് ഭൂതലത്തിലെങ്ങും നിന്റെ സുവിശേഷത്തെ ഘോഷിച്ച് ഇസ്രായേല്യരുടെയും വിജാതീയരുടെയും മുമ്പിൽ നിന്റെ പ. നാമം വഹിച്ച നിന്റെ വി. ശ്ലീഹന്മാരുടെ ഈ ഓർമ്മദിനത്തിൽ യോഗ്യമായവിധം പെരുന്നാൾ കൊണ്ടാടുകയും അവരുടെ മദ്ധ്യസ്ഥ പ്രാർത്ഥനാ ശക്തിയാൽ പിശാചിൽ നിന്നും അവന്റെ സേനകളിൽ നിന്നും ഞങ്ങൾ രക്ഷപ്പെടുന്നതിനും ഞങ്ങളെ യോഗ്യരാക്കണമേ. സ്വർഗ്ഗരാജ്യത്തിൽ അവർക്ക് നീ വാഗ്ദാനം ചെയ്തിട്ടുള്ള ഭാഗ്യങ്ങൾക്കു യോഗ്യരായി അവരോടൊന്നിച്ച് അവരുടെ ഇടയിൽ അവരെപ്പോലെ മഹത്തരമായ നിന്റെ പ്രത്യക്ഷ ദിവസം നിനക്കും നിന്റെ പിതാവിനും വി. റൂഹായ്ക്കും ഞങ്ങൾ സ്തുതി അർപ്പിക്കുന്നു" എന്നാണ് പ്രാരംഭ പ്രാർത്ഥന.

അവരെ ആത്മാവാൽ പരിപൂർണ്ണമാക്കുകയും നിന്റെ സത്യത്താൽ ആയുധം ധരിപ്പിക്കുകയും ചെയ്തവൻ നീയാകുന്നുവെന്നും അങ്ങിനെ അവരുടെ ത്യാഗത്തിന്റെ പൂർത്തിയിൽ പുതിയ ഇസ്രായേലാകുന്ന പ. സഭയുടെ ഗോത്രങ്ങളെ സത്യമായി വിധിക്കുവാൻ നിന്റെ ശ്രേഷ്ഠതയൊടൊന്നിച്ചുള്ള സിംഹാസനങ്ങൾ നീ അവർക്ക് വാഗ്ദാനം ചെയ്തുവെന്നും നിന്നെ അഭിമുഖമായി കാണുന്നതിനാൽ അവരുടെയും വൈഷമ്യങ്ങൾ മാഞ്ഞുപോവുകയും അവർ നിന്നാൽ ക്ഷണിക്കപ്പെട്ട് നിന്റെ പരമാനന്ദവിരുന്നിൽ ഇരിക്കുകയും നിന്റെ ശ്രീഭണ്ഡാരത്തിന്റെ അധികാരം നീ അവർക്കു കൊടുക്കുകയും ചെയ്തുവെന്നും പ്രുമിയോൻ പ്രാർത്ഥനയിൽ നാം ധ്യാനിക്കുന്നു.

"സൃഷ്ടി മുഴുവനിലും സത്യസുവിശേഷം ഘോഷിക്കുവാൻ നീ അവരെ ശക്തീകരിച്ചതിനാൽ പൈശാചിക ശക്തികളെ ഉച്ചാടനം ചെയ്യുവാനും അവിശ്വാസമാകുന്ന മൂടൽമഞ്ഞിനെ ഇല്ലായ്മ ചെയ്യുവാനും സത്യവിശ്വാസത്താൽ ഭൂമിയെ  മുഴുവനും ശോഭിപ്പിക്കുവാനും അവർക്ക് സാധിച്ചു. ജലവാഹികളായ ശോഭിതമേഘങ്ങളാകുന്ന വി. ശ്ലീഹന്മാർ ദാഹിച്ചിരുന്ന ആത്മാക്കൾക്ക് ആനന്ദ പനിമഞ്ഞ് നൽകി. ഏദനീയ നീർച്ചാലുകളായ ഇവർ ദൈവത്തിന്റെ കൈപണിയും  പട്ടണവുമായ പ. സഭയെ സർവ്വദാ നനച്ച് സന്തോഷിപ്പിക്കുന്നു. സർവ്വജനത്തേയും ഇവർ വി. സ്ലീബായാകുന്ന രക്ഷാവൃക്ഷത്തിലേക്ക് അടുപ്പിച്ച് അവരിൽ അനുഗൃഹീത ഫലങ്ങൾ കായ്ക്കുവാൻ അവരെ പര്യാപ്തമാക്കുന്നു. ഈ ശോഭിത ദീപങ്ങൾ ഭൂമിയിൽ നിന്നും ഇരുണ്ട രാത്രിയെ നീക്കം ചെയ്തു. ഈ വിശിഷ്ട വൈദ്യന്മാർ പരിക്കേറ്റ ദേഹങ്ങൾക്കും രോഗം പിടിച്ച ആത്മാക്കൾക്കും ആത്മീയ ചികിത്സയാൽ സൗഖ്യം നൽകുന്നു. ഇവർ സുവിശേഷമാകുന്ന ആന്തരീയ സംവത്സരത്തിലെ പന്ത്രണ്ടു മാസങ്ങളാകുന്നു.  ഇവർ വി. സഭയാകുന്ന പുതിയ യെരുശലേം പട്ടണത്തെ ചുറ്റിയിരിക്കുന്ന പന്ത്രണ്ട് ഉന്നതഗോപുരങ്ങളാകുന്നു. ഇവർ ലോകത്തിന്റെ ഭാരം വഹിക്കുന്ന പന്ത്രണ്ടു തൂണുകളാകുന്നു. ഇവർ നമ്മുടെ കർത്താവേശുമശിഹായാകുന്ന മഹാപുരോഹിതന്റെ പന്ത്രണ്ടു ധൂപകലശങ്ങളാകുന്നു. ഇവർ സത്യ ഗുരുവിന്റെ പന്ത്രണ്ടു ശിഷ്യന്മാരും നീതിസൂര്യന്റെ മഹത്ത്വരമായ പന്ത്രണ്ടു കതിരുകളുമാകുന്നു. ഇവർ യേശുമശിഹായാകുന്ന മഹാപകലിന്റെ പന്ത്രണ്ടു മണിക്കൂറുകളാകുന്നു. ഇവർ പ. സഭയുടെ കിരീടത്തെ അലങ്കരിക്കുന്ന പന്ത്രണ്ടു രത്നകല്ലുകളാകുന്നു. യോശുവാ ദീർഘദർശി യോർദ്ദാനിൽ നിന്നും എടുത്ത പന്ത്രണ്ടു കല്ലുകൾ ഇവരെ സൂചിപ്പിച്ചു. എലീമ്മീൽ വച്ചു മോശ കണ്ടുപിടിച്ചതും അവയിൽ നിന്നും ഇസ്രായേൽ പാളയത്തെ മുഴുവൻ കുടിപ്പിക്കുകയും ചെയ്ത പന്ത്രണ്ടു ഉറവവകൾ ഇവരെ ദൃഷ്ടാന്തീകരിച്ചു. ആകയാൽ ഇവർ പ. സഭയുടെ വി. ഗോത്രങ്ങളും പിതാക്കന്മാരും ഗുരുക്കന്മാരും നിർമ്മലതയോടെ അതിനെ ഭരിക്കുന്ന ഭരണകർത്താക്കളുമാകുന്നു" എന്നിങ്ങനെ പോകുന്നു വി. ശ്ലീഹന്മാരെ കുറിച്ചുള്ള ധ്യാനവും അവരോടുള്ള അപേക്ഷയും.

"വിശ്വസ്തരും സത്യവാന്മാരുമായ ഭവനാധികാരികളേ! തിരുസഭയെ നിങ്ങൾ ദയവായി കടാക്ഷിക്കണമേ. ഉയരത്തിലും ആഴത്തിലും നിങ്ങൾക്ക് ലഭിച്ചിട്ടുള്ള അധികാര താക്കോലുകളാൽ പരിപൂർണ്ണമായി അതിനെ നിങ്ങൾക്ക് ഏല്പിച്ചിട്ടുള്ള അത്യുന്നത ത്രിത്വത്തിന്റെ മനുഷ്യാനുകമ്പയാകുന്ന ഭണ്ഡാരം വി. സഭയ്ക്ക് തുറന്ന് കൊടുക്കണമെ. സകല അനുഗ്രഹവും നന്മകളും ദാനങ്ങളും സഹായങ്ങളും സമൃദ്ധിയായി അതിൽ നിങ്ങൾ വർഷിക്കണമെ. അന്ത്യനാളിൽ പന്ത്രണ്ടു ഗോത്രങ്ങളുടെ ന്യായവിധിക്കായി നിങ്ങൾ പന്ത്രണ്ടു സിംഹാസനങ്ങളിൽ ഇരിക്കുമ്പോൾ പ. സഭയും അതിന്റെ പ്രജകളും പ്രകാശ മണവറയിൽ പ്രവേശിക്കുമാറാകണമെ" എന്നിങ്ങനെ ഏറെ അർത്ഥ വ്യാപ്തിയുള്ളതും സമ്യക്കായതുമായ പ്രാർത്ഥനകളാണ് ഈ പെരുന്നാളിൽ നാം സമർപ്പിക്കുന്നത്.

അവരെപ്പോലെ ഭക്തിവൈരാഗ്യങ്ങളിൽ ജീവിച്ച് അവരെ അനുകരിച്ച് ജീവിക്കുവാൻ ഞങ്ങളെ സഹായിക്കണമെ എന്നും അവരോടൊപ്പം മഹത്വ പ്രത്യക്ഷതയിൽ വസിക്കുവാൻ ഞങ്ങളെയും അനുഗ്രഹിക്കണമെയെന്നും നാം പ്രാർത്ഥിക്കുന്നു.

പ്രാർത്ഥനകളിലും അതുപോലെ തന്നെ വി. വേദപുസ്തകത്തിലും പന്ത്രണ്ടു ഗോത്രങ്ങളെ ന്യായം വിധിക്കുവാൻ അവർ പന്ത്രണ്ടു സിംഹാസനങ്ങളിൽ ഇരിക്കും എന്ന് ആവർത്തിച്ച്  പറയുന്നുണ്ട് എന്ന് ഓർക്കണം. **എന്നാൽ സഭാപരമായ കോളനിവല്ക്കരണങ്ങളുടെ നാളുകളിൽ ആദ്യം റോമ്മൻ കത്തോലിക്കാ സഭയും അതിനെ അനുകരിച്ചുകൊണ്ട് അന്ത്യോഖ്യൻ സുറിയാനി സഭയും പന്ത്രണ്ടു സിംഹാസനങ്ങളെ എടുത്തുകളഞ്ഞ് ഒരു സിംഹാസനം മാത്രം മതിയെന്നും അത് വി. പത്രോസിന്റെ സിംഹാസനം എന്ന് അറിയപ്പെടുമെന്നും അതിൽ വി. പത്രോസിന്റെ പിൻഗാമി മാത്രം ഇരുന്നാൽ മതിയെന്നുമൊക്കെയുള്ള വികലമായ വേദവിപരീത ചിന്തകൾ കൊണ്ടു വന്നു! അതിന് വി. പത്രോസിന്റെ പ്രധാന സ്ഥാനം (Supremacy) എന്നൊക്കെയുള്ള ഓമനപേരുകൾ നൽകി വിളിക്കുകയും മറ്റ് വി. ശ്ലീഹന്മാർക്കൊന്നും സിംഹാസനങ്ങൾ വേണ്ട, വേണമെങ്കിൽ അവർ ഓരോ പലകപ്പുറത്ത് ഇരിക്കട്ടെ എന്ന് ശഠിക്കുകയും ചെയ്തു. സത്യത്തിൽ എന്താണ് വി. ശ്ലീഹന്മാരുടെ സിംഹാസനം എന്ന പ്രയോഗത്തിന്റെ അർത്ഥം എന്ന് നാം കണ്ടുവല്ലൊ. ഈ ലോകജീവിതത്തിൽ അവർ ആരും ഒരു സിംഹാസനത്തിലും ഇരുന്നിട്ടില്ല.  കാരണം അവർ അയക്കപ്പെട്ടവർ ആയിരുന്നു. അവർ വിശ്രമമറിയാതെ അനേക സംവത്സരങ്ങൾ അനേക കാതം ക്രിസ്തുവിന്റെ ക്രൂശ് വഹിച്ചുകൊണ്ട് യാത്ര ചെയ്തവർ ആയിരുന്നു. അവർ പൊന്നും വെള്ളിയും സിംഹാസനങ്ങളും ഇല്ലാത്തവരായിരുന്നു. വി. പത്രോസിന്റെ സിംഹാസനം തല കീഴായുള്ള ക്രൂശുമരണവും വി. പൗലൂസിന്റെ സിംഹാസനം വാളാലുള്ള മരണവും വി. തോമാ ശ്ലീഹായുടെ സിംഹാസനം നെഞ്ചിലേറ്റ കുന്തവും അങ്ങിനെ വാളാലുള്ള അറുക്കപ്പെടലും  പഴിയും ദുഷിയും നിന്ദയുമൊക്കെയായിരുന്നു. അവരുടെ ഗുരുവിനും ഈ ലോകത്ത് സിംഹാസനമോ തലചായ്ക്കുവാൻ ഒരിടമോ ഇല്ലായിരുന്നുവെന്ന് ഓർക്കണം. അവന്റെ സിംഹാസനമായ ക്രൂശിലെ ത്യാഗത്തോട് ചേർത്ത് തറയ്ക്കപ്പെട്ടവരാണ് വി. ശ്ലീഹന്മാർ.**

**കർത്താവിന്റെ രണ്ടാമത്തെ വരവിലാണ് അവർ മഹത്വത്തിന്റെ സിംഹാസനങ്ങളിലിരിക്കുന്നത്. അങ്ങിനെ ഇരിക്കുമ്പോൾ ആർക്കെങ്കിലും ഒരാൾക്ക് മാത്രം സിംഹാസനമെന്നും മറ്റുള്ളവർ നിലത്തിരിക്കട്ടെ എന്നും വേദപുസ്തകവും പ. സഭയും പഠിപ്പിക്കുന്നില്ല!**

വി. ശ്ലീഹന്മാർ നമുക്ക് നൽകിയ ശ്ലൈഹിക പാരമ്പര്യവും അവകാശവുമാണ് വി. സിംഹാസനം എന്നതുകൊണ്ട് ഇപ്പോൾ അർത്ഥമാക്കുന്നത്. വി. മാർത്തോമ്മാ ശ്ലീഹാ മുഖാന്തിരം ആ ശ്ലൈഹിക പാരമ്പര്യത്തിൽ നിന്നുകൊണ്ട് പ. ശ്ലീഹന്മാരെ ആദരിക്കുവാനും അവരെപ്പോലെ വി. ജീവിതം നയിക്കുവാനും അവരുടെ പ്രാർത്ഥനയിൽ ശരണപ്പെടുവാനും ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മേയും സഹായിക്കട്ടെ! ❑



**പ. കാതോലിക്കാ ബാവായുടെ ആരോഗ്യസ്ഥിതിയെക്കുറിച്ചു ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ സംസാരിക്കുന്നത് കേൾക്കാൻ ക്യു.ആർ. കോഡ് സ്കാൻ ചെയ്യുക.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ലേഖനം

# ലിയോണിലെ വി. ഐറേനിയോസ് പകരുന്ന അറിവും നിറവും

ഫാ. ഡോ. ബിജേഷ് ഫിലിപ്പ്

അപ്പോസ്തലന്മാർക്കു ശേഷം ക്രിസ്തീയ സഭയുടെ ആദ്യ പ്രധാന ദൈവ ശാസ്ത്രജ്ഞനായിരുന്നല്ലോ വിശുദ്ധനായ ഐറേനിയോസ് (St. Irenaeus of Lyons) ലോകത്തിൽ വ്യാപിച്ചു തുടങ്ങിയ സഭയുടെ മനസ്സ് ആഴത്തിൽ അറിഞ്ഞ് അതിനെ മനോഹരമായി ആവിഷ്ക്കരിച്ച കരമെന്നോ നാവെന്നോ ഇദ്ദേഹത്തെ വിശേഷിപ്പിക്കാം. രണ്ടാം നൂറ്റാണ്ടിൽ സഭാ ഗാത്രത്തെ ബാധിച്ച വൈറസുകളെ നീക്കുവാനായി മരുന്നു നൽകുകയും ക്രിസ്ത്രീയ വിശ്വാസ ബോധ്യങ്ങളുടെ വിശകലന വ്യാഖ്യാനത്തിലൂടെ പോഷണം നൽകുകയും ചെയ്ത വൈദ്യനായിരുന്നു ലിയോണിലെ ഈ ബിഷപ്പ്. മനുഷ്യവംശത്തിന്റെ പുതുക്കത്തിന്റെ ശ്രോതസ്സായ നല്ല വൈദ്യനായ ക്രിസ്തുവിലേക്ക് വിശ്വസ്ത തയോടെ ശ്രദ്ധ ക്ഷണിച്ച ഈ വിശുദ്ധന്റെ ചികിത്സാ പദ്ധതിയിലേക്ക് എത്തി നോക്കാൻ ഒരു ശ്രമം നടത്തുകയാണിവിടെ.

ഏകദേശം എ.ഡി. 130 മുതൽ 202 വരെയാണ് ഐറേനിയോസിന്റെ ജീവി തകാലഘട്ടമായി കണക്കാക്കപ്പെട്ടിരിക്കുന്നത്. പാശ്ചാത്യ പാരമ്പര്യത്തിൽ ജൂൺ 28 നും പൗരസ്ത്യ ഓർത്തഡോക്സ് പാരമ്പര്യത്തിൽ ഓഗസ്റ്റ് 23 നും ആണ് ഈ വിശുദ്ധന്റെ ഓർമ്മ നിർവ്വഹിക്കപ്പെടുന്നത്. ഏഷ്യാമൈനറിലെ സ്മിർണ്ണാ എന്ന ഗ്രീക്കു നഗരത്തിലാണ് ഇദ്ദേഹം ജനിച്ചു വളർന്നത്. ഇന്നു തുർക്കിയിലെ ഒരു സുപ്രധാന നഗരമായ ഇസ്മിർ (Izmir) ആണിത്. വി.യോ ഹന്നാൻ അപ്പോസ്തോലന്റെ ശിഷ്യനായിരുന്ന സ്മിർണ്ണായിലെ വിശുദ്ധനായ പോളിക്കർപ്പോസിന്റെ ശിഷ്യനാകാനുള്ള സൗഭാഗ്യം വി. ഐറേനിയോസിനു സിദ്ധിച്ചിരുന്നു. ഏഷ്യാമൈനറിൽ നിന്നു തെക്കുകിഴക്കൻ ഗോളിലേക്കു (ഇന്നത്തെ ഫ്രാൻസ്) കുടിയേറിയ ഗ്രീക്കു ക്രിസ്ത്യാനികളുടെ ഇടയിലെ ശുശ്രൂഷയ്ക്കായി പോകുവാനുള്ള നിയോഗം ഇദ്ദേഹത്തിനു ലഭിച്ചു. അവിടെ അതിപ്രധാന വാണിജ്യകേന്ദ്രമായ ലിയോണിലെ എപ്പിസ്കോപ്പായായിരുന്ന പോത്തീനസിന്റെ നിർദ്ദേശമനുസരിച്ച് ഇദ്ദേഹം എ.ഡി 177-ൽ സഭ നേരിടുന്ന ഒരു വേദവിപരീതം സംബന്ധിച്ച് സംസാരിക്കാനായി റോമിലെ മെത്രാനായ എലൂതെറോസിനെ കാണുവാനായി പോയി. ഇദ്ദേഹം മടങ്ങി വരുന്നതിനു മുമ്പേ ലിയോണിൽ ഒരു പ്രാദേശിക ക്രിസ്തുമത പീഠയിൽ പോത്തീനസ് ഉൾപ്പെടെ ധാരാളം പേർ കൊല്ലപ്പെടുകയുണ്ടായി. ഈ സാഹചര്യത്തിലാണ് ഐറേനിയോസ് പോത്തീനസിന്റെ പിൻഗാമിയായി ആ പ്രദേശത്തെ എപ്പി സ്കോപ്പാ ആകുന്നത്.

ക്രിസ്തുവിന്റെ ഉയർപ്പു പെരുന്നാൾ ആഘോഷിക്കുന്നതിന്റെ സമയം സംബ ന്ധിച്ച് റോമൻ സാമ്രാജ്യത്തിലെ പാശ്ചാത്യരും പൗരസ്ത്യരും തമ്മിൽ നില നിന്ന അഭിപ്രായ ഭിന്നത അവസാനിപ്പിച്ച് ഒരു അനുരഞ്ജനം ഉണ്ടാക്കുവാ നായി രണ്ടാം നൂറ്റാണ്ടിന്റെ ഒടുവിൽ വി.ഐറേനിയോസ് ഒരുസമാധാന ദൂത നായി പ്രവർത്തിച്ചു. സമാധാന പുരുഷൻ എന്ന തന്റെ പേരിന്റെ അർത്ഥം അന്വർത്ഥമാക്കുന്ന പ്രവർത്തനമായിരുന്നു അത്.

വി. ഐറേനിയോസിന്റെ പല ഗ്രന്ഥങ്ങളിൽ ഇന്ന് നമുക്ക് ലഭ്യമായിട്ടുള്ളത് പ്രധാനമായും രണ്ടെണ്ണമാണ്. *Exposure and Refutation of Knowledge Falsely So Called* എന്ന 'വേദവിപരീതങ്ങൾക്ക് എതിരേ' ഉള്ള ബൃഹത്തായ ഗ്രന്ഥവും *Proof of the Apostolic Preaching* എന്ന ദൈവശാസ്ത്ര സംഗ്ര ഹത്തിന്റെ ചെറുപുസ്തകവും. 'ജ്ഞാനമെന്ന് വ്യാജമായി പറയപ്പെടുന്നവ യുടെ തുറന്നു കാട്ടലും നിരാകരണവും' എന്നു പരിഭാഷപ്പെടുത്താവുന്ന ബൃഹ ത്തായ ഗ്രന്ഥം *Against Heresies* (A.H) എന്ന ചുരുക്കപ്പേരിലും അറി യപ്പെടുന്നുണ്ട്. ഇതിന്റെ ഗ്രീക്ക് ഒറിജിനൽ ലഭ്യമല്ലെങ്കിലും പ്രധാനമായിട്ടുള്ള പുരാതന ലാറ്റിൻ പരിഭാഷയിൽ നിന്നാണ് ഇംഗ്ലീഷിലേക്കും മറ്റും ഈ കൃതി



മൊഴിമാറ്റം നടത്തിയിട്ടുള്ളത്. വാലന്റീനസ്, മാർക്കസ്, സൈമൺ മാഗസ്, ബാസിലൈഡ്സ്, സെറീന്തസ്, മാർസിയൻ തുടങ്ങി അനേകരുടെ വിശ്വാസ വിരുദ്ധ പഠിപ്പിക്കലുകളെ തുറന്നു കാട്ടുകയും രക്ഷാകരമായ സത്യവിശ്വാസത്തെ ഊട്ടിയുറപ്പിക്കുകയും ചെയ്യുന്ന ഗ്രന്ഥമാണിത്. 1945 ൽ നാഗ്ഹമ്മാഡി ലൈബ്രറി കണ്ടെത്തുന്നതുവരെ ജ്ഞാനവാദത്തെക്കുറിച്ചറിയാനുള്ള ഒരു പ്രധാന ശ്രോതസ്സ് ഐറേനിയോസിന്റെ ഈ ഗ്രന്ഥമായിരുന്നു.

Gnosticism അഥവാ ജ്ഞാനവാദം ആദിമനൂറ്റാണ്ടുകളിൽ പ്രത്യേകിച്ച് രണ്ടാം നൂറ്റാണ്ടിൽ സഭ നേരിട്ട പ്രധാന പ്രശ്നമായിരുന്നു. ഇതിന്റെ വിവിധ ഗുരുക്കന്മാരുടെ പഠിപ്പിക്കലുകളിൽ വൈവിധ്യങ്ങളുണ്ടെങ്കിലും ദൃശ്യമായ ഈ ലോകത്തെ മുഴുവൻ നിഷേധാൽമകമായി കാണുന്ന ഒരു പൊതുലോകവീ ക്ഷണം ഇതിനുണ്ട്. ഒപ്പം ക്രിസ്തുവിന്റെ ശാരീരിക യാഥാർത്ഥ്യം നിരാകരി ക്കുന്നതും സഭയിലൂടെ രഹസ്യമായി കൈമാറ്റം ചെയ്യപ്പെട്ടു വന്ന ഒരു ജ്ഞാനം ആണ് രക്ഷയ്ക്ക് നിദാനമെന്നു കരുതുന്നതുമായ ഒരു ആത്മീയ വീക്ഷണവും സത്യവിശ്വാസത്തിനു വിരുദ്ധമായ ഈ പഠിപ്പിക്കലുകളുടെ പൊതുവായ ഊന്നലാണ്. ഇതിനെതിരെ പഠിപ്പിച്ച ആദിമസഭാ പിതാക്കന്മാരിൽ ഏറ്റവും പ്രബലനായിരുന്നു വി.ഐറേനിയോസ്. ജ്ഞാനവാദത്തിന്റെ ക്രമേണയുള്ള ശോഷണത്തിനും അസ്തമയത്തിനും ഇദ്ദേഹത്തിന്റെ പഠിപ്പിക്കലുകൾ

നിർണ്ണായകമായി എന്നു വേണം മനസ്സിലാക്കാൻ

ആദിമസഭയിൽ നിന്നുള്ള ചരിത്രപരവും വിശ്വാസ സംബന്ധമായും ഉള്ള പല അറിവുകളും പകർന്നു തരുന്നതാണ് ഐറേനിയോസിന്റെ 'വേദവിപരീതങ്ങൾക്കെതിരേ'എന്ന ഈ ഗ്രന്ഥം.റോമിൽ വി.പത്രോസ് ശ്ലീഹായും വി.പൗലോസ് ശ്ലീഹായും സുവിശേഷം പ്രസംഗിച്ചതും സഭ രൂപപ്പെട്ടു വളർന്നതും അവർ അവിടെ രക്തസാക്ഷികളായതും അവരുടെ കാലം മുതൽ രണ്ടാം നൂറ്റാണ്ടിന്റെ അവസാനം വരെ റോമിൽ മെത്രാൻമാരായിരുന്നവരാരെന്നതും ഇതിൽ പരമാർശിക്കപ്പെടുന്നു. അംഗീകൃത പുതിയ നിയമപുസ്തകങ്ങളുടെ ലിസ്റ്റ് സഭയിൽ ഔദ്യോഗികമായി അംഗീകരിക്കപ്പെടുന്നതിനു മുമ്പേ തന്നെ പരിശുദ്ധരായ മത്തായിയും മർക്കോസും ലൂക്കൊസും യോഹന്നാനും എഴുതിയ സുവിശേഷങ്ങളെക്കുറിച്ച് ഈ ഗ്രന്ഥത്തിൽ വ്യക്തമായി പറയുന്നു. സുവിശേഷങ്ങൾ ഇവ നാലു മാത്രമാണെന്നും പരാമർശിക്കുന്നു.

രണ്ടാം നൂറ്റാണ്ടിലെ ക്രിസ്തീയ സഭയുടെ വിശ്വാസബോധ്യത്തിന് ഈ പിതാവ് നൽകുന്ന വ്യാഖ്യാനം പിൽക്കാല സഭയിൽ അംഗീകൃതമായ ദൈവശാസ്ത്ര ചിന്തകൾക്ക് അടിസ്ഥാന ശിലകൾ പാകിയതായി കാണുവാൻ കഴിയും. ഐറേനിയോസിന്റെ പ്രധാന പ്രബോധനങ്ങളെ ചുരുക്കമായി ഒന്നു പരിശോധിക്കാം:

### 1. അപ്പോസ്തലിക പാരമ്പര്യവും സഭയുടെ ഐക്യവും

ക്രിസ്തുവിൽ നിന്ന് അപ്പോസ്തോലന്മാരിലൂടെ രഹസ്യമായി ലഭ്യമായ രക്ഷാകരജ്ഞാനം സംബന്ധിച്ച ജ്ഞാനവാദക്കാരുടെ പഠിപ്പിക്കൽ അടിസ്ഥാനരഹിതമെന്ന് വി.ഐറേനിയോസ് തെളിയിക്കുന്നത് സഭയുടെ അപ്പോസ്തലിക പാരമ്പര്യം ഉയർത്തിപ്പിടിച്ചുകൊണ്ടാണ്. അപ്പോസ്തലന്മാർക്രിസ്തുവിൽ നിന്നു പഠിച്ചും ക്രിസ്തുവിനെ അനുഭവിച്ചും പഠിപ്പിച്ചതിന്റെ പരസ്യമായ തുടർച്ച അവർ സ്ഥാപിച്ച സഭകളിലെ നേതൃത്വത്തിന്റെ തുടർച്ചയിലൂടെ പരിരക്ഷിക്കപ്പെടുന്നു. റോമിലെ സഭയുടേതുൾപ്പെടെ ഇതിനുദാഹരണം നിരത്തുന്ന കൂട്ടത്തിൽ വി.യോഹന്നാൻ ശ്ലീഹായിൽ നിന്നു വി.പോളിക്കർപ്പോസ് നേരിട്ടു പഠിച്ചതും പോളിക്കർപ്പോസിൽ നിന്ന് ഐറേനിയോസ് പഠിച്ചതും എടുത്തുപറയുന്നു. അപ്പോസ്തോലിക പിന്തുടർച്ചയിലൂടെയും സുവിശേഷ രചനകളിലൂടെയും വെളിവാക്കുന്ന രഹസ്യജ്ഞാനം ചുരുക്കം ചിലർക്കായി പകർന്നു കിട്ടിയിരിക്കുന്നു എന്ന gnostic വാദം ബുദ്ധിശൂന്യമായ ഒരു അവകാശവാദമാണെന്നതാണ് ഐറേനിയോസിന്റെ അഭിപ്രായം. അന്നത്തെ സഭയുടെ എല്ലാ ഭാഗത്തും അടിസ്ഥാന വിശ്വാസകാര്യത്തിൽ തികഞ്ഞ ഐക്യമാണുള്ളതെന്നും ഇദ്ദേഹം എടുത്തു പറയുന്നു. 'സഭ ഏക ആത്മാവോടും ഏക ഹൃദയത്തോടും ഒരേവായാൽ പറയുംപോലെ തികഞ്ഞ ഐക്യത്തോടെ വിശ്വാസം പ്രഖ്യാപിക്കുകയും പഠിപ്പിക്കുകയും പകർന്നു നൽകുകയും ചെയ്യുന്നു'(A.H 1.10.2) എന്ന താണ് ഈ പിതാവിന്റെ ഒരു പ്രധാനവാദമുഖം

### 2. നന്മയാർന്ന ലോക സൃഷ്ടി

ജ്ഞാനവാദത്തിൽ പൂർണ്ണ നന്മയായ ആത്യന്തിക ദൈവവും സൃഷ്ടി നടത്തുന്ന ദൈവവും രണ്ടാണ്. ഈ ചിന്തയിൽ നല്ലവനായ ദൈവത്തിന് പദാർത്ഥമയമായ തിന്മയുടെ ലോകത്തോടു ബന്ധപ്പെടുക സാധ്യമല്ലായിരുന്നു. ഈ പശ്ചാത്തലത്തിൽ ആത്യന്തിക നന്മയായ ദൈവവും സൃഷ്ടാവായ ദൈവവും ഒരാൾതന്നെയാണെന്നും ആ ദൈവം തന്റെ സ്നേഹത്തിൽ നിന്നും പൂർണ്ണ ഇച്ഛയോടെ സൃഷ്ടിനടത്തി എന്നും ഐറേനിയോസ് എടുത്തു പറയുന്നു.

### 3. പ. ത്രിത്വത്തിന്റെ കൂട്ടായപ്രവർത്തനം

ത്രിത്വ ദർശനത്തിന്റെ പൂർണ്ണവികസിത രൂപം ഇല്ലെങ്കിലും പ.ത്രിത്വത്തെ സംബന്ധിച്ച അടിസ്ഥാനദർശനം ഐറേനിയോസിന്റെ ഗ്രന്ഥങ്ങളിൽ നിറഞ്ഞു നിൽക്കുന്നുണ്ട്. തുല്യയതയാർന്ന ദൈവത്വവും നിത്യമായ ഉണ്മയും ഉള്ള പിതൃ പുത്ര പരിശുദ്ധാത്മാവിനെക്കുറിച്ചാണ് ഈ പിതാവ് പഠിപ്പിച്ചത്. പിതാവാം ദൈവം തന്റെ രണ്ടു കരങ്ങളായ പുത്രനിലൂടെയും പരിശുദ്ധാത്മാവിലൂടെയും സൃഷ്ടി നടത്തുന്നതായും രക്ഷയൊരുക്കുന്നതായും ഇദ്ദേഹം വിശദമാക്കുന്നു. (A.H. 5.1.1; 5.21.5) *Proof of the Apostalic Preaching* എന്ന പുസ്തകത്തിൽ പ. മാമോദീസാ നമുക്കു പുത്രനിലൂടെ പരിശുദ്ധാത്മാവിനാൽ പിതാവാം ദൈവത്തിലേക്ക് പുതുജനനം സാധ്യമാക്കുന്നു എന്നും പരിശുദ്ധാത്മാവ് നമ്മെ പുത്രനിലേക്കും പുത്രൻ നമ്മെ പിതാവിലേക്കും നയിക്കുന്നു എന്നും ഈ വിശുദ്ധൻ പ്രബോധിപ്പിക്കുന്നു.

### 4. സമഗ്രമായ മനുഷ്യദർശനം

ദൈവം തന്റെ സ്വന്തം സാദൃശ്യത്തിലും സ്വരൂപത്തിലും മനുഷ്യനെ സൃഷ്ടിച്ചു എന്ന ഉല്പത്തിചിന്ത (ഉല്പത്തി 1:26) ആദിമസഭാപിതാക്കന്മാരുടെ മനുഷ്യ ദർശനത്തിന്റെ സുപ്രധാന അടിസ്ഥാനമാണല്ലോ. വലിയ മാർ ബസ്സേലിയോസ് ഉൾപ്പെടെ ചില ആദിമസഭാഗുരുക്കന്മാർ മനുഷ്യനിലെ 'ദൈവസാദൃശ്യം' സൃഷ്ടിയിലേ മനുഷ്യനിൽ നിക്ഷേപിക്കപ്പെട്ട ദൈവത്തെപ്പോലെയാകുവാനുള്ള സാധ്യതയാണെന്നും മനുഷ്യനിലെ 'ദൈവസ്വരൂപം' ദൈവത്തോടു സഹകരിച്ച് മനുഷ്യൻ ആർജ്ജിക്കേണ്ട ദൈവ സ്വഭാവത്തിലേക്കുള്ള വളർച്ചയാണെന്നും വ്യാഖ്യാനിച്ചു. ഈ പഠിപ്പിക്കലിന്റെ ആദിരൂപം ഐറേനിയോസിൽ വ്യക്തമായി കാണാം.

ശരീരവും മനുഷ്യാത്മാവും പരിശുദ്ധാത്മാവും ചേരുന്നതാണ് ഐറേനിയോസിന്റെ ദർശനത്തിലെ പൂർണ്ണമനുഷ്യൻ. പരിശുദ്ധാത്മാവുകൂടി ചേരുമ്പോഴാണ് മനുഷ്യൻ കൃപയാൽ ദൈവ സ്വരൂപത്തിലേക്ക് വളർന്ന് സാക്ഷാത്ക്കാരം പ്രാപിക്കുന്നത്. പരിശുദ്ധാത്മ സഹവാസമില്ലാതെ ശരീരവും മനുഷ്യാത്മാവും മാത്രമായിരിക്കുന്ന അവസ്ഥയിൽ മനുഷ്യൻ മൃഗീയാവസ്ഥയിലുള്ള ജഢികമനുഷ്യൻ ആയിരിക്കും എന്നും ഈ പിതാവ് പഠിപ്പിച്ചു (A.H 5.6.1). സൃഷ്ടിയുടെ ആരംഭത്തിൽ ശരീരവും ആത്മാവും മാത്രമായിരുന്ന മനുഷ്യന് ശൈശവാസ്ഥ പിന്നിടുമ്പോൾ ദൈവീകരണത്തിനു സഹായിക്കാൻ പരിശുദ്ധാത്മാവിനെ നൽകുവാനായിരുന്നു ദൈവപദ്ധതി. എന്നാൽ ആ പക്വതയിലേക്കു വളരുന്നതിനു മുമ്പേ മനുഷ്യ സൃഷ്ടിയുടെ ശൈശവാവസ്ഥയിൽ തന്നെ പതനം ഉണ്ടായി. സൃഷ്ടിക്കു ശേഷം ക്രിസ്തുവും പരിശുദ്ധാത്മാവും വീണ്ടും ചരിത്രത്തിൽ ശക്തമായി ഇടപെടുന്നത് മനുഷ്യനെ പരിശുദ്ധാത്മദാനത്താൽ ദൈവസംസർഗ്ഗത്തിൽ പൂർണ്ണതയിലേക്കു നയിക്കുവാൻ വേണ്ടിയാണെന്നതും ഈ ആദിമ സഭാപിതാവ് വിശദീകരിക്കുന്നു.

ശാരീരിക വികാരങ്ങൾക്കും സുഖാസക്തികൾക്കും മാത്രം അനുസരിച്ചുള്ള ജീവിതം യുക്തിക്കു നിരക്കാത്തതാണ്. മനുഷ്യനിലെ മൃഗീയ പ്രകൃതമാണിത്. യുക്തിപൂർവ്വം അഥവാ ബുദ്ധിപൂർവ്വമുള്ള ദൈവാനുസൃത ജീവിതം ഇതിനെ നിയന്ത്രിക്കുന്നതും അതിജീവിക്കുന്നതുമാണ്. ഗ്രീക്കുചിന്തയുടെയുംകൂടി അടിസ്ഥാനത്തിൽ ആദിമസഭാഗുരുക്കന്മാർ രൂപപ്പെടുത്തിയ ഈ ദർശനത്തിന്റെയും ആദിരൂപം ഐറേനിയോസിന്റെ എഴുത്തുകളിൽ വളരെ വ്യക്തമാണ്.

### 5. ക്രിസ്തുവിൽ മനുഷ്യ കുലത്തിനൊരു നവ ശീർഷകത്വം

പ. പൗലോസ് ശ്ലീഹായുടെ ചിന്തകളുടെ അടിസ്ഥാനത്തിലാണ് രണ്ടാം നൂറ്റാണ്ടിൽ സഹദാ ആയ ജസ്റ്റിനും ഐറേനിയോസും അലക്സാന്ദ്രിയായിലെ ക്ലീമിസുമെല്ലാം Recapitulation theory അഥവാ ക്രിസ്തുവിൽ മനുഷ്യ വംശത്തിനുണ്ടായ നവശീർഷകത്വത്തിന്റെ സിദ്ധാന്തം വികസിപ്പിച്ചത്. എഫെസ്യലേഖനം 1:10 ൽ പറയുന്ന സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള എല്ലാം പിന്നെയും ക്രിസ്തുവിൽ ഒന്നായിചേർക്ക എന്ന കാലസമ്പൂർണ്ണതയിലെ വ്യവസ്ഥ ഇതിൽ പ്രധാനമാണ്. അനുസരണക്കേടിന്റെ അനന്തരഫലമായി ജീർണ്ണത പ്രാപിച്ച മനുഷ്യ വംശത്തിന് നവജീവനും ചൈതന്യവും അമർത്യതയും പകരുന്ന നവസ്രോതസ്സാണ് ക്രിസ്തു എന്നത് ഈ സിദ്ധാന്തത്തിന്റെ കേന്ദ്ര ബിന്ദുവാണ്. ആദാമിന്റെ അനുസരണക്കേടിന്റെ ദോഷഫലങ്ങളെ ദുരീകരിച്ചാണ് ക്രിസ്തു ഈ പുതുക്കത്തിന് സഹായിക്കുന്നത്. തന്റെ മനുഷ്യാവതാരത്തിലെ അത്ഭുതാവഹമായ ദൈവമനുഷ്യ സംയോജനത്തിലൂടെയും ക്രൂശിലെ മരണത്തോളം വരുന്ന പിതാവിനോടുള്ള അനുസരണത്തിലൂടെയും ക്രിസ്തു മാതൃകനൽകിയും ശക്തിപകർന്നും ഒരു പുതിയ മനുഷ്യവംശത്തിന്റെ രൂപീകരണത്തിന് അഥവാ രക്ഷാപദ്ധതിക്ക് ആരംഭമിടുകയായിരുന്നു. നഷ്ടപ്പെട്ട ആടിനെ വീണ്ടെടുത്ത് തന്റെ ആട്ടിൻകൂട്ടത്തിലേക്ക് ചേർക്കുന്ന ഇടയന്റെ ഉപമ ഉപയോഗിച്ച് മനുഷ്യനെ വീണ്ടെടുക്കുന്ന ക്രിസ്തുവിനെ അവതരിപ്പിക്കുന്നതു വഴി ഈ സിദ്ധാന്തത്തിന് ഐറേനിയോസ് വിശദീകരണം നൽകി. ഏലീശാ പ്രവാചകൻ നദിയിൽ നഷ്ടപ്പെട്ട മഴു വീണ്ടെടുക്കാനായി നദിയിലേക്ക് തടിയെറിഞ്ഞതുപോലെ (2 രാജാ 6) ഈ ലോകത്തിലേക്ക് എറിയപ്പെട്ട ക്രിസ്തുവിനാൽ പ്രത്യേകിച്ച് അവന്റെ കുരിശു മരത്തിലൂടെ മനുഷ്യർ വീണ്ടെടുക്കപ്പെടുന്നു എന്നതും ഈ പിതാവ് എടുത്തു പറയുന്നു. ക്രിസ്തു എന്ന ഉറവിടത്തോട് ചേർന്ന് പുതുസൃഷ്ടിയായി ലോകത്തിന്റെ പുതുക്കത്തിന് സംഭാവന നൽകാനുള്ള അവസരം നന്നായി പ്രയോജനപ്പെടുത്തുവാനുള്ള ആഹ്വാനമാണ് ഈ വിശുദ്ധൻ നൽകുന്നത്.

**6. വേദവ്യാഖ്യാനത്തിനൊരു മാർഗ്ഗരേഖ**

പരിശുദ്ധാത്മ സ്വീകരണത്തിനുശേഷം അപ്പോസ്തലന്മാർ പ്രസംഗിച്ച സുവിശേഷം പിന്നീട് ദൈവഹിതാനുസരണം എഴുതി നൽകപ്പെട്ടത് നാമുൾപ്പെടെയുള്ള തലമുറകളുടെ വിശ്വാസത്തിന് ഒരു പ്രധാന അടിസ്ഥാനമായി. എന്നാൽ തങ്ങളുടെ സത്യവിരുദ്ധ പഠിപ്പിക്കലുകളെ സാധൂകരിക്കാനായി വേദപുസ്തകത്തെ ദുരുപയോഗിക്കുന്നവരെ ഐറേനിയോസ് വിമർശിക്കുന്നു. വിശുദ്ധിയോടും വിനയത്തോടും സത്യം അറിയാനുള്ള തീവ്രതാല്പര്യത്തോടും ഈ തിരുവചനങ്ങളെ സമീപിക്കുന്നവർക്കാണ് അവ പ്രയോജനപ്പെടുന്നത് എന്നും പഠിപ്പിക്കുന്നു. യേശുക്രിസ്തുവിന്റെ വെളിച്ചത്തിലും സഭയോടു ചേർന്നു നിന്നും വേണം വേദപുസ്തകം വായിക്കാനും വ്യാഖ്യാനിക്കാനും ശ്രമിക്കേണ്ടത് എന്ന് ഈ പിതാവ് ഓർമ്മിപ്പിക്കുന്നതായി മനസ്സിലാക്കാം.

വി.ഐറേനിയോസിന്റെ ചിന്തകൾ എല്ലാ കാലത്തേക്കും പ്രസക്തമാണ്.

ശിക്ഷാനടപടികളേക്കാളും ഭീഷണികളേക്കാളും സഭയ്ക്കു ഭൂഷണമായിട്ടുള്ള ശൈലി, വ്യക്തവും വിശദവുമായ വ്യാഖ്യാനത്തിലൂടെ ബോധ്യപ്പെടുത്തുന്നതാണ്. സത്യവിശ്വാസ വിരുദ്ധരോട് ലിയോണിലെ ഈ ബിഷപ്പ് എടുത്ത ഈ നിലപാട് എന്നും ഉയർത്തിപിടിക്കാൻ സഭ പ്രതിജ്ഞാബദ്ധമാണ്. ക്രിസ്തുവിൽ കേന്ദ്രീകരിച്ചുള്ള അനുഭവും പ്രബോധനവും എഴുത്തും നിറഞ്ഞ അപ്പോസ്തോലിക പാരമ്പര്യം സഭയുടെ ഐക്യത്തിന്റെ അടിസ്ഥാനമെന്ന ഈ വിശുദ്ധന്റെ ചിന്ത ഇന്നും സഭകളുടെ ഐക്യത്തിനു ദിശാബോധം നൽകുന്ന വെളിച്ചമാണ്.

രക്ഷയേകുന്ന ത്രിയേക ദൈവത്തിന്റെ സ്നേഹവും കൃപയും എടുത്തുപറയുമ്പോഴും അതിൽ നിൽക്കാനും ദൈവസ്വഭാവത്തിൽ പുരോഗമിക്കാനും മനുഷ്യർക്കുള്ള ഉത്തരവാദിത്തവും ചേർത്തു പറയുന്ന ചിന്തയാണ് ഐറേനിയോസിന്റേത്. മനുഷ്യന്റെ രക്ഷയും ദൈവീകരണവും ഒരു ദൈവദാനമായിരിക്കുമ്പോൾ തന്നെ അത് മനുഷ്യന്റെ ഉത്തരവാദിത്തവും കൂടെയാണെന്ന ഓർമ്മപ്പെടുത്തൽ പ്രസക്തമാണ്. വാക്സിനേഷൻ എടുത്താലും ഓരോരുത്തരുടേയും നിരന്തരമായ ജാഗ്രതയും ആരോഗ്യപോഷണ ശ്രമവും കോവിഡ് പ്രതിരോധത്തിൽ നിർണ്ണായകമെന്നു പറയുന്നതുപോലെയാണിത്.

പിതാവും പുത്രനും പരിശുദ്ധാത്മാവും ചേർന്നൊരുക്കുന്ന രക്ഷാപദ്ധതിയിലെ കേന്ദ്രചിന്തയാണ് മനുഷ്യന്റെ ദൈവീകരണം അഥവാ ക്രിസ്തുവിനേപ്പോലെയായിത്തീരൽ. ദൈവപുത്രന്റെ മനുഷ്യാവതാര ലക്ഷ്യം തന്നെ മനുഷ്യരെ ദൈവത്തെപ്പോലെയാക്കുകയാണെന്നു നാലാം നൂറ്റാണ്ടിൽ വി.അത്താനോസ്യോസ് പഠിപ്പിക്കുന്നതിന് വളരെ മുമ്പേ വി.ഐറേനിയോസ് ഇക്കാര്യം പറഞ്ഞു തുടങ്ങി. "Jesus Christ, in His infinite love has become what we are, in order that He may make us entirely what He is" എന്ന് വി.ഐറേനിയോസ് രണ്ടാം നൂറ്റാണ്ടിൽ എഴുതി. ആത്മീയതയെയും രക്ഷയെയും ഒക്കെ വൈകാരികാനുഭൂതിയിലും ചരിത്രാതീത തലത്തിലും ഒക്കെ മാത്രം കെട്ടിയിടുന്ന സങ്കുചിതചിന്തയിൽ നിന്ന് വ്യത്യസ്തമാണ് ഈ സമഗ്രദർശനം. ഭൗതീക ലോക ജീവിതത്തോടു നിഷേധാത്മക വീക്ഷണം പുലർത്തുന്ന ചില കൾട്ടുകൾ രണ്ടാം നൂറ്റാണ്ടിലെന്നതുപോലെ ഇന്നും ഉള്ളതു നമുക്കറിയാം. എന്നാൽ ജീവിതയാഥാർത്ഥ്യങ്ങളിൽ നിന്നുള്ള ഒരു ഒളിച്ചോട്ടത്തിനല്ല മറിച്ച് ഭൗതീക ലോകജീവിതത്തെ ഗൗരവമായിട്ടെടുക്കാനും കൂടുതൽ അർത്ഥവത്താക്കാനും കരുത്തു പകരുന്ന ആരോഗ്യകരമായ ഒരു ആത്മീയ ദർശനമാണ് ഈ വിശുദ്ധൻ നമുക്കു പകർന്നു തരുന്നത്. ദൈവസ്നേഹത്തെയും സൃഷ്ടിയേയും ചരിത്രത്തേയും രക്ഷയേയും നിത്യതയേയും എല്ലാം സമ്യക്കായി ബന്ധിപ്പിക്കുന്ന ഒരു സമഗ്ര മനുഷ്യദർശനമാണ് പ. ഐറേനിയോസിന്റെ ദൈവ വിചാരത്തിന്റെ സൗന്ദര്യം. ഇതു ചരിത്രഗതിവിഗതികളെയും ജീവിതത്തെയും വളരെ പോസിറ്റീവ് ആയി കാണാനും വ്യാഖ്യാനിക്കാനുമുള്ള പ്രകാശമാണ്. പ്രത്യേകിച്ച് ഇന്ന് ലോകം നേരിടുന്ന പ്രതിസന്ധിയിൽ പ്രത്യാശയോടെ മുന്നോട്ടു നോക്കുവാനുള്ള ഊർജ്ജമാണ് ഇവിടെ പ്രസരിക്കുന്നത്.

സൃഷ്ടിയുടെ തുടർച്ചയായ പുനസൃഷ്ടിയാണ് രക്ഷയെന്നു വ്യക്തമാക്കുന്നതു വഴി വിശ്വാസവും ആത്മീയതയുമൊക്കെ വളരെ സ്വാഭാവികമായിട്ടുള്ളതാണെന്നു മനസ്സിലാക്കി സ്വീകരിക്കാൻ സഹായിക്കുന്ന വേദവിചാരമാണ് ഐറേനിയോസിന്റേത്. മതാനുഭവങ്ങളും ആത്മീയ വീക്ഷണവും യുക്തിരഹിതമായ മിഥ്യാവാദമായി കരുതി അവഗണിക്കാൻ പ്രേരിപ്പിക്കുന്ന ആധുനീകതയുടെ തത്വദർശനത്തെ നേരിട്ട്, പിടിച്ചു നിൽക്കാൻ വിശ്വാസത്തെ ശക്തിപ്പെടുത്തുന്ന ചിന്തയാണിത്.

വിവിധ കാലഘട്ടങ്ങളിൽ പണിയപ്പെട്ട മനോഹരങ്ങളായ ദൈവശാസ്ത്ര സൗധങ്ങൾക്ക് പ്രയോജനപ്പെട്ട അടിസ്ഥാന ശിലകൾ അപ്പോസ്തോലന്മാർക്കു തൊട്ടടുത്ത കാലത്ത് ജീവിച്ച ഈ പിതാവിന്റെ രചനകളിൽ ചിതറി കിടക്കുന്നത് കാണാവുന്നതാണ്. അവയെ ഇന്നെങ്ങനെ പ്രയോജനപ്പെടുത്താം എന്ന ആത്മീയ അന്വേഷണം വളരെ പ്രസക്തമാണ്.

❑



**കുഴിമറ്റം പള്ളിയിൽ നടന്ന വാഴച്ചിറ അച്ചന്റെ കബറടക്ക ശുശ്രൂഷ. 1980 ജൂൺ 16.**

വചനതീർത്ഥം

# വലിയവൻ ശുശ്രൂകനെപ്പോലെയാകണം

## (പെന്തിക്കോസ്തിക്കുശേഷം അഞ്ചാം ഞായർ വി. മർക്കോസ് 9:33-41)



**ഫാ. വിനോദ് ജോർജ്**
(മാനേജർ, വെട്ടിക്കൽ ദയറാ)

വലിയവൻ എന്ന് വ്യക്തികളെ വിശേഷിപ്പിക്കുന്നതിന് സമൂഹം നൽകുന്ന മാനദണ്ഡങ്ങൾ മാറ്റിമറിക്കുന്നതാണ് ഇന്നത്തെ വി. സുവിശേഷഭാഗം (വി. മർക്കോസ് 9:33-41). വ്യക്തികളുടെ ബാഹ്യരൂപവും ധനസ്ഥിതിയും സ്ഥാന മാനങ്ങളും നോക്കി 'വലിയവർ' എന്നു വിശേഷിപ്പിക്കുന്നതിനെ പൂർണ്ണമായി തിരുത്തിക്കുറിക്കുന്നു. വലിയവൻ എന്നതിന് ബാഹ്യരൂപമല്ല അളവുകോൽ, ആന്തരിക വിശുദ്ധിയും ഹൃദയനൈർമ്മല്യവും ആണ് പ്രധാനം എന്ന് യേശു ക്രിസ്തു വെളിപ്പെടുത്തുന്നു.

### ശിഷ്യന്മാരുടെ ബലഹീനത

യേശുക്രിസ്തുവിനാൽ തെരഞ്ഞെടുക്കപ്പെട്ടവരും ക്രിസ്തുവിന്റെ കൂടെ ജീവിക്കുന്നവരും ആണെങ്കിലും ശിഷ്യന്മാർ ബലഹാന പാത്രങ്ങളായിരുന്നു. അതിനു നിരവധി അനുഭവങ്ങൾ വി. വേദപുസ്തകത്തിലുണ്ട്. ഇന്നത്തെ വി. വേദഭാഗത്തിൽ ശിഷ്യന്മാർ തമ്മിലുള്ള തർക്കവും വാഗ്വാദവുമാണ് ബലഹീനതയായി നാം കാണുന്നത്. നിലവാരമില്ലാത്തവരെപ്പോലെയും തിന്മയ്ക്ക് പാത്രീഭൂതരായവരെപ്പോലെയും വഴിയിൽ വച്ച് തമ്മിൽ തർക്കിക്കുന്നതിനെ ക്കുറിച്ചാണ് ഇവിടെ കാണുന്നത്.

വഴിയിൽ വച്ച് തമ്മിൽ വാദിച്ചത് എന്ത് (വാ. 33) എന്ന ക്രിസ്തുവിന്റെ ചോദ്യത്തിന് ശിഷ്യന്മാർ മിണ്ടാതിരുന്നതിന്റെ കാരണം 'തങ്ങളുടെ ഇടയിൽ വലിയവൻ ആര് എന്നു വഴിയിൽ വച്ച് വാദിച്ചതുകൊണ്ടായിരുന്നു (വാ. 34). അങ്ങനെ തർക്കം ഉണ്ടാകുവാൻ പാടില്ലാത്തതായിരുന്നു എന്ന് ശിഷ്യന്മാർക്ക് അറിയാം. അവരുടെ ബലഹീനതയിൽ അത് സംഭവിച്ചതായിരുന്നു.

യേശുക്രിസ്തു അവരുടെ വാദത്തെ പൂർണ്ണമായി ഖണ്ഡിച്ച്, ശിഷ്യന്മാരുടെ വലിയവൻ എന്നതിന്റെ അളവുകോലിനെ പരിഹസിക്കുകയായിരുന്നു. ഒരുവൻ മുമ്പൻ ആകുവാൻ ഇച്ഛിച്ചാൽ അവൻ എല്ലാവരിലും ഒടുക്കത്തവനും എല്ലാവർക്കും ശുശ്രൂഷകനും ആകണം' (വാ. 35) എന്ന് യേശു അവരെയും സർവ്വജനത്തേയും പഠിപ്പിക്കുകയായിരുന്നു.




ശിഷ്യന്മാരുടെ അറിവില്ലായ്മയും ബോധമില്ലായ്മയും കുറ്റപ്പെടുത്തുന്ന ധാരാളം സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്. വി. മത്തായി 15:16 'നിങ്ങളും ഇന്നുവരെ ബോധമില്ലാത്തവരോ' എന്നു യേശു ചോദിക്കുന്നു. വി. മത്തായി 16:11 'നിങ്ങൾ തിരിച്ചറിവില്ലാത്തവർ ആകാമോ.' വി. ലൂക്കോസ് 18:34 'അവർ ഇത് ഒന്നും ഗ്രഹിച്ചില്ല; ഈ വാക്ക് അവർക്കു മറവായിരുന്നു, പറഞ്ഞതു അവർ തിരിച്ചറിഞ്ഞതുമില്ല.' വി. ലൂക്കോസ് 24:25 'ബുദ്ധിഹീനരേ... മന്ദബുദ്ധികളേ.. തുടങ്ങിയ പദങ്ങൾ ശിഷ്യന്മാരെക്കുറിച്ച് ഉപയോഗിക്കുന്നു. വി. യോഹന്നാൻ 14:9 'ഞാൻ ഇത്രകാലം നിങ്ങളോടു കൂടെ ഇരുന്നിട്ടു നീ എന്നെ അറിയുന്നില്ലയോ ഫീലിപ്പോസേ?'

### മോഹത്തിന് കർത്താവിൽ നിന്നു ശാസന

ശിഷ്യന്മാരുടെ ഇടയിൽ ഉണ്ടായ മോഹം ലൗകികമായിരുന്നു. തങ്ങളിൽ വലിയവൻ ആരെന്നുള്ള തർക്കം (വാ. 34). യേശുക്രിസ്തുവിനോടൊപ്പമുള്ള അവസരങ്ങളിൽ ശിഷ്യന്മാർ, അവരുടെ വലിപ്പത്തെക്കുറിച്ചും ഒന്നാമനാകുന്നതിനെക്കുറിച്ചും ആലോചിക്കുകയും ആയതിനുവേണ്ടി തർക്കവും വക്രതയും പ്രയോഗിക്കുകയും ചെയ്യുന്ന അനുഭവങ്ങൾ പല രൂപത്തിൽ ഉണ്ടായിട്ടുണ്ട്. പദവിയും സ്ഥാനവും നേടാനുള്ള മോഹവും അതിനുവേണ്ടിയുള്ള അവരുടെ കുരുട്ടുബുദ്ധിയും വി. വേദപുസ്തകത്തിൽ നാം കാണുന്നുണ്ട്.

സെബദി പുത്രന്മാരായ യാക്കോബും യോഹന്നാനും, അവരുടെ അമ്മയെക്കൊണ്ട് യേശുവിനോട് അപേക്ഷിക്കുന്ന വിഷയം വളരെ പ്രസിദ്ധമാണ്. വി. മത്തായി 20:20 മുതലുള്ള വാക്യങ്ങളിൽ അത് വിശദീകരിക്കുന്നുണ്ട്. 'എന്റെ പുത്രന്മാർ ഇരുവരും നിന്റെ രാജ്യത്തിൽ ഒരുത്തൻ നിന്റെ വലത്തും ഒരുത്തൻ ഇടത്തും ഇരിക്കുവാൻ അരുളിച്ചെയ്യണമേ' (വി. മത്തായി 20:21) എന്ന അമ്മയുടെ ശുപാർശ, ശിഷ്യന്മാരായ യാക്കോബിനും യോഹന്നാനും വേണ്ടിയായിരുന്നു. 24-ാം വാക്യത്തിൽ ഇപ്രകാരം വായിക്കുന്നു: 'ശേഷം പത്തുപേർ അതു കേട്ടിട്ട് ആ രണ്ടു സഹോദരന്മാരോടു നീരസപ്പെട്ടു.'

താഴ്മയും വിനയവുമാണ് വലിയവൻ ആകുന്നതിനുള്ള അളവുകോൽ എന്നു യേശു അവരെ പഠിപ്പിക്കുന്നു. വി. മത്തായി 18:4 'ശിശുവിനെപ്പോലെ തന്നെത്താൻ താഴ്ത്തുന്നവൻ സ്വർഗ്ഗരാജ്യത്തിൽ ഏറ്റവും വലിയവൻ ആകുന്നു.' വി. ലൂക്കോസ് 18:14 'തന്നെത്താൻ ഉയർത്തുന്നവൻ എല്ലാം താഴ്ത്തപ്പെടും, തന്നെത്താൻ താഴ്ത്തുന്നവൻ എല്ലാം ഉയിർത്തപ്പെടും.' ശിശുവിനെപ്പോലെ നിഷ്ക്കളങ്കതയും ഹൃദയവിശുദ്ധിയും ഉള്ളവരാണ് വലിയവർ ആകുന്നത്. വി. ലൂക്കോസ് 22:26 'നിങ്ങളിൽ വലിയവൻ ഇളയവനെപ്പോലെയും നായകൻ ശുശ്രൂഷിക്കുന്നവനെപ്പോലെയും ആകട്ടെ.'

### ശിശുക്കളോടുള്ള ക്രിസ്തുവിന്റെ മനോഭാവം

നിഷ്കളങ്ക മനസ്സുള്ളവർക്ക് നൈർമ്മല്യമുള്ള മനസ്സുകളോട് കൂടുതൽ സ്നേഹം ഉണ്ടാകും. യേശുക്രിസ്തു ശിശുക്കളെ സ്നേഹിക്കുകയും അവരെപ്പോലെ ആകുവാൻ മറ്റുള്ളവരെ പ്രബോധിപ്പിക്കുകയും ചെയ്യുന്നത് സർവ്വസാധാരണമായിരുന്നു. ഇന്നത്തെ വി. സുവിശേഷഭാഗത്ത്, ഒരു ശിശുവിനെ എടുത്ത് അവരുടെ നടുവിൽ നിർത്തി അണച്ചുകൊണ്ട് യേശു പറയുന്നു: 'ഇങ്ങനെയുള്ള ശിശുക്കളിൽ ഒന്നിനെ എന്റെ നാമത്തിൽ കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു, എന്നെ കൈക്കൊള്ളുന്നവനോ എന്നെയല്ല എന്നെ അയച്ചവനെ കൈക്കൊള്ളുന്നു' (വാ. 37).

ശിശുക്കളോടുള്ള വാത്സല്യത്തെ വരച്ചു കാട്ടുന്നതാണ് ഈ ഭാഗം. ചെറിയവരെയും എളിയവരെയും ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്യുക

എന്നതും മനസ്സിൽ കളങ്കം ഇല്ലാത്ത നന്മയും ശുദ്ധിയും ഉള്ളവരായ ശിശുക്കളെ മാതൃകയാക്കണമെന്നുള്ള യേശുവിന്റെ ഉദ്ബോധനം അനുസരിക്കേണ്ടതാണ്.

ശിശുക്കളോടുള്ള ക്രിസ്തുവിന്റെ മനോഭാവം വെളിപ്പെടുത്തുന്ന വി. വേദഭാഗങ്ങൾ ഇവയാണ്. (1) കരുതലും വാത്സല്യവും – യെശയ്യാവ് 40:11 'ഒരു ഇടയനെപ്പോലെ അവൻ തന്റെ ആട്ടിൻകൂട്ടത്തെ മേയിക്കയും കുഞ്ഞാടുകളെ ഭുജത്തിൽ എടുത്തു മാർവ്വിടത്തിൽ ചേർത്തു വഹിക്കുകയും തള്ളകളെ പതുക്കെ നടത്തുകയും ചെയ്യും. (2) ശിശുക്കളെ തുച്ഛീകരിക്കുന്നത് വിലക്കി – വി. മത്തായി 18:10 'ഈ ചെറിയവരിൽ ഒരുത്തനേം തുച്ഛീകരിക്കാതിരിപ്പാൻ സൂക്ഷിച്ചുകൊൾവീൻ.' (3) ശിശുക്കളെ കൈക്കൊള്ളുവാൻ കല്പിച്ചു' വി. മത്തായി 9:37. (4) 'ശിശുക്കളെ എന്റെ അടുക്കൽ വരുവാൻ വിടുവീൻ എന്നു കല്പിച്ചു' വി. മർക്കോസ് 10:14.

**കർത്തൃസേവകർക്കുള്ള വാഗ്ദാനങ്ങൾ**

ക്രിസ്തുവിനുവേണ്ടി ജീവിതം സമ്പൂർണ്ണമായി സമർപ്പിക്കുകയും കർത്തൃസേവയ്ക്കായി ഇറങ്ങിതിരിക്കുകയും ചെയ്യുന്ന എല്ലാവരെയും യേശുക്രിസ്തു സംരക്ഷിക്കുകയും പുലർത്തുകയും ചെയ്യും. അങ്ങനെയുള്ളവരെ മാനിക്കുകയും സ്നേഹിക്കുകയും ചെയ്യുന്നവർക്കുള്ള അനുഗ്രഹങ്ങളും പ്രതിഫലവും യേശു ഇവിടെ വെളിപ്പെടുത്തുന്നു. വാ. 41 'നിങ്ങൾ ക്രിസ്തുവിനുള്ളവർ എന്നീ നാമത്തിൽ ആരെങ്കിലും ഒരു പാനപാത്രം വെള്ളം നിങ്ങൾക്കു കുടിക്കുവാൻ തന്നാൽ അവനു പ്രതിഫലം കിട്ടാതിരിക്കുകയില്ല എന്നു ഞാൻ സത്യമായി നിങ്ങളോടു പറയുന്നു.'

1 കോരി. 3:14 'ഒരുത്തൻ പണിത പ്രവൃത്തി നിലനിൽക്കും എങ്കിൽ അവനു പ്രതിഫലം കിട്ടും.' 1 കോരി. 15:58 'നിങ്ങൾ ഉറപ്പുള്ളവരും കുലുങ്ങാത്തവരും നിങ്ങളുടെ പ്രതിഫലം കർത്താവിൽ വ്യർത്ഥമല്ല എന്നു അറിഞ്ഞിരിക്കയാൽ കർത്താവിന്റെ വേലയിൽ എപ്പോഴും വർദ്ധിച്ചു വരുന്നവരും ആകുവീൻ.' വി. യാക്കോബ് 1:25 'പ്രവൃത്തി ചെയ്യുന്നവനായി താൻ ചെയ്യുന്നതിൽ ഭാഗ്യവാൻ ആകും.' കൊലോസ്യർ 3:24 'അവകാശമെന്ന പ്രതിഫലം കർത്താവ് തരും എന്നറിഞ്ഞു കർത്താവായ ക്രിസ്തുവിനെ സേവിപ്പീൻ.'



**താഴത്തങ്ങാടി എംഡി എൽപി സ്കൂളിൽ ഓൺലൈൻ പഠനസൗകര്യമില്ലാതിരുന്ന കുട്ടികൾക്ക് കോട്ടയം ചെറിയപള്ളി മഹാഇടവകയിൽനിന്നും, സ്കൂൾ ആവശ്യപ്പെട്ട അത്രയും സ്മാർട്ട് ഫോണുകൾ ഇടവക വികാരി ഫാ. പി. എ. ഫിലിപ്പ് സ്കൂൾ ഹെഡ്മിസ്ട്രസ് ഷീല ഉമ്മന് കൈമാറുന്നു. ഇടവകയുടെ ഈ വർഷത്തെ കനിവ് എന്ന പദ്ധതി പ്രകാരമാണ് ഇത് നടപ്പാക്കിയത്.**



**പിറവം വലിയ പള്ളി ഹോളി കിങ്സ് ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നമുക്കുഴി ഗവൺമെൻറ് ഹയർസെക്കൻഡറി സ്കൂളിലെ നിർധനരായ വിദ്യാർത്ഥികൾക്ക് വാർഡ് കൗൺസിലർ മോളി വർഗീസിന്റെ അഭ്യർത്ഥനപ്രകാരം സ്മാർട്ട്ഫോണുകളും പഠനോപകരണങ്ങളും പി.ടി.എ. പ്രസിഡണ്ട് ഫാ. ജോസ് പൂവത്തിങ്കൽ വിതരണം ചെയ്തു. പ്രിൻസിപ്പൽ മായ ശേഖർ സമീപം.**



**Rinu Rajan, s/o Rajan mathew has secured first rank in M.Sc (Organic Chemistry) from St.Xavier's College (Autonomous) - Affiliated to Gujarat University. Rino is the member of St. Thomas Orthodox Congregation, Bhuj-Ahmedabad Diocese.**

## അഖില മലങ്കര ഓൺലൈൻപ്രസംഗ മത്സരം

എം. സി. കുറിയാക്കോസ് റമ്പാച്ചന്റെ 63-ാമത് ഓർമ്മയോട് അനുബന്ധിച്ച്, വാകത്താനം എം.ഡി സൺഡേസ്കൂളിന്റെ ആഭിമുഖ്യത്തിൽ, പത്താമുട്ടം സ്ളീബാ പള്ളിയുടെ സഹകരണത്തിൽ, ഇന്ത്യൻ ഓർത്തഡോക്സ് സഭ മീഡിയാ വിംഗ് സംഘടിപ്പിക്കുന്ന അഖില മലങ്കര ഓൺലൈൻ പ്രസംഗ മത്സരം. ഒന്നാം സമ്മാനം 3000 രൂപയും മെമന്റോയും. രണ്ടാം സമ്മാനം 2000 രൂപയും മെമന്റോയും. മൂന്നാം സമ്മാനം 1000 രൂപയും മെമന്റോയും. കൂടാതെ പ്രത്യേക സമ്മാനങ്ങളും.

കാറ്റഗറി -1 ജൂനിയർ: 18 വയസ് വരെ പ്രായമുള്ള (2021 ജൂലൈ 1-ന്) സൺഡേസ്കൂൾ 12- ക്ലാസ് വരെയുള്ള വിദ്യാർത്ഥികൾ. കാറ്റഗറി -2 സീനിയർ: 18 വയസിന് മുകളിൽ പ്രായമുള്ള മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാംഗങ്ങൾ.

പ്രസംഗ വിഷയം: **മലങ്കര സഭയുടെ വളർച്ചയിൽ വന്ദ്യ എം സി കുറിയാക്കോസ് റമ്പാന്റെ സംഭാവനകൾ**

(കൃത്യമായ വിഷയം പ്രസംഗമത്സരത്തിന് ഒരു ദിവസം മുൻപ് നൽകും) മീഡിയം – മലയാളം ജൂണിയർ വിഭാഗത്തിന് 5 മിനിറ്റും , സീനിയർ വിഭാഗത്തിന് 7 മിനിറ്റുമാണ് പ്രസംഗസമയം

റഫറൻസിന്: https://drive.google.com/.../1DAjcq8yw2otAhM.../view...

2. ഒരു ആത്മ നിക്ഷേപകന്റെ ജീവിത കഥ: പ്രൊഫ. ഡോ.എം.പി. ചാക്കോ മാളികയിൽ. 3 പാത്താമുട്ടം മാളികയിൽ എം.സി കുറിയാക്കോസ് റമ്പാൻ സ്മരണകൾ, രചനകൾ.

രജിസ്ട്രേഷൻ : 2021 JUNE 25 മുതൽ. രജിസ്ട്രേഷൻ ഗൂഗിൾ ഫോം ജൂൺ 25-ന് നൽകും. മത്സരം: 2021 ജൂലൈ 9, 10 തീയതികളിൽ. റിസൾട്ട് 2021 ജൂലൈ 15-ന്. സമ്മാനദാനം 2021 ജൂലൈ 20-ന് പാത്താമുട്ടം സ്ലീബാ പള്ളിയിൽ വച്ച് **മത്സരം സംബന്ധിച്ച് കൂടുതൽ അന്വേഷണങ്ങൾക്ക് 9496324085, 9447694214**






Church Calendar

# For everyone's need, but not for anyone's greed

## Fifth Sunday after Pentecost



**Fr. Dr. Joshi Varghese, Bhilai**
(Diocesan Education Officer & PRO, Calcutta Diocese)

**Evening St. Luke 9: 10 – 17, Morning St. Matthew 17 : 20 – 28, Before Holy Qurbana, Exodus 23: 14-19, Psalms 16, Isaiah 40: 27-31, Holy Qurbana Acts 9:10-18, II Corinthians 5: 14-20**

**St. Luke 9:10 – 17**

Feeding of more than 5000 is narrated in all the four gospels. This miracle happened after the return of the Twelve from their successful Mission Journey. Jesus along with the apostles, had gone to Bethsaida, the other side of the Sea of Galilee, and the crowd followed them.

1. **Your hunger is mine**

"*Send the crowd away, so that they may go into the surrounding villages and countryside, to lodge and get provisions; for we are here in a deserted place*." (Lk 9:12)

Jesus *spoke to them (*crowd) *about the kingdom of God, and healed those who needed to be cured* (Lk 9:11). As the day drew to its end, the disciples requested Jesus to send the crowd away. The disciples had so far witnessed Jesus' preaching, teaching and healing. In fact, they had also performed these activities during their outreach. But they were never confronted with one of the basic needs of humanity; hunger. As they were at their wits end, they turned to Jesus, who was the solution of all problems. But unfortunately they went to Jesus, shared the problem and also offered their own solution. Though they were unable to think of a solution, the sunny side was that the Apostles were aware about the problem faced by the crowd and were sympathetic to it.

There are people who still think the duty of the Church is only to take care of the spiritual needs of the people. They view it as the duty of the Government, to take care of the physical needs like hunger. We have seen the cruel and ugly side of hunger especially during the migrants' plight during last year's lockdown. It is estimated that about eight crore people go to bed on an empty stomach each night. Even after the much flouted development schemes of nations, hunger and starvation remain as stark realities. The GHI (Global Hunger Index) 2020 report has placed India on the 94th position among 107 countries, much behind Bangladesh, Pakistan and Nepal. The first step for the eradication of the problem of starvation is awareness about the problem and accepting it as a concern to be addressed. Indeed the Church has a major role to play. As George Eliot said, "No man can be wise on an empty stomach" and it's a mockery of justice to preach to empty stomachs that have no guarantee of the next meal.

2. **Sharing our resources**

"*But he said to them, "You give them something to eat*." (Lk 9:13)

As the apostles pointed to the hungry crowd, Jesus put the ball in their court and asked them to take care of their hunger. Jesus, through His teaching and miracles was trying to unveil the various aspects of the Kingdom of God. The integral development and redemption of man, including his/ her spiritual, physical and social development was the mission of Christ. Jesus categorically stated that one of the criteria of the Last Judgment would be how you responded to those who are hungry and thirsty; "*Come, you that are blessed by my Father, inherit the kingdom prepared for you from the foundation of the world; for I was hungry and you gave me food, I was thirsty and you gave me something to drink*, …" (Mt 25 : 34, 35a).

One of the problems in the early Church was food or rather inequality of the distribution of food due to which some had to suffer. Those Greeks who embraced Christianity complained against the Jewish Christians *'because their widows were being neglected in the daily distribution of food'* (Acts 6:1). The apostles positively responded to the issue immediately and thus seven deacons were appointed 'to *wait on tables*' (Acts 6. 2-6). This shows how the early Church had taken in the teaching of Christ and how serious it was in its implementation.

There have been attempts by the Church, individuals and other organisations to address the concern of hunger. It was heartening to see that many 'good Samaritans' had come forward and offered food for the migrants. Another initiative which needs mention is *Anchappam,* a brainchild of Fr. Bobby Kattikkad, which offers food for the hungry. Who can forget the contribution of Sikh community, who through the *langars* have been providing food for the needy without asking for the name or religion of the people who come in? We have also heard of a few restaurants which offer free food bank. A few years back Mar Gregorious Orthodox Church in Janakpuri, Delhi had installed a food vending machine for those who cannot afford to buy food or water. The needy could take products in the fridge as per their need from this machine. In spite of such efforts, if hunger remains as a pestering problem for crores of people, it is because of the lack of proper distribution of the resources. There is no doubt that if the nations, Church and individuals cut the luxury and ensure proper distribution of resources, there won't remain a single soul who would be forced to starve for the lack of food.

**Conclusion**

The feeding of the 5000 reflects that the right to food is a fundamental right of every citizen. It also reminds us the need to be sensitised about the hungry, to share our resources and the proper utilisation of food and other resources. If you can't feed a hundred people then Feed at least ONE.



# മാർ ഒസ്താത്തിയോസ് ദർശനങ്ങൾ: പൂന യൂണിയൻ സെമിനാരിയിൽ ബിരുദാനന്തര തലത്തിൽ പാഠ്യവിഷയം

പൂന: പ്രശസ്ത വേദ ശാസ്ത്രജ്ഞൻ ഡോ.ഗീവർഗീസ് മാർ ഒസ്താത്തിയോസിന്റെ ദർശനങ്ങൾ പൂനയിലെ യൂണിയൻ ബിബ്ലിക്കൽ സെമിനാരിയിൽ പാഠ്യവിഷയമാകുന്നു. ക്രിസ്ത്യൻ വേദശാസ്ത്രത്തിൽ രണ്ടാം വർഷ ബിരുദാനന്തര ബിരുദ (എം.ടി എച്ച്.) വിദ്യാർത്ഥികൾക്കാണ് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസിനെക്കുറിച്ചുള്ള പാഠ്യപദ്ധതി തയ്യാറാക്കിയിരിക്കുന്നത്.

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസിന്റെ ജീവിതം, ദർശനം, സ്നേഹത്തിന്റെ സാമൂഹിക സുവിശേഷം, ത്രിത്വം, ക്രിസ്തു ശാസ്ത്രം., സഭാ ശാസ്ത്രം, സാമൂഹിക നീതി, ദരിദ്രർ - സമ്പന്നർ സമീപനം, എക്യുമെനിസം തുടങ്ങിയ വിവിധ വിഷയങ്ങളുടെ രീതിശാസ്ത്രവും ദർശനവും വ്യാഖ്യാനവുമാണ് പഠനത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്. ബിരുദാനന്തര പരീക്ഷയിൽ 40 ശതമാനം മാർക്ക് സെമിനാർ, ചർച്ച, പ്രബന്ധം എന്നിവ അടിസ്ഥാനമാക്കിയും 60 ശതമാനം മാർക്ക് എഴുത്തുപരീക്ഷ കേന്ദ്രീകരിച്ചും നിർണ്ണയിക്കും.

ഗീവർഗീസ് മാർ ഒസ്താത്തിയോസ് ഇംഗ്ലീഷിൽ 15 പുസ്തകങ്ങൾ ഉൾപ്പെടെ 70-ൽപ്പരം ഗ്രന്ഥങ്ങളും നാല് ഗവേഷണ പ്രബന്ധങ്ങളും രചിച്ചിട്ടുണ്ട്. മാർ ഒസ്താത്തിയോസ് ഗവേഷണ പഠനത്തിന്റെ ഭാഗമായി യൂണിയൻ ബിബ്ലിക്കൽ സെമിനാരിയിൽ മാർ ഒസ്താത്തിയോസിന്റെ മുഴുവൻ ഗ്രന്ഥങ്ങളും പ്രബന്ധങ്ങളും മാർ ഒസ്താത്തിയോസിനെക്കുറിച്ചുള്ള പഠനങ്ങളും ഉൾപ്പെടുത്തി വിശാലമായ റഫറൻസും ഓഡിയോ വീഡിയോ ശേഖരണ സമുച്ചയത്തിനും പദ്ധതികൾ ആരംഭിച്ചു.

പ്രശസ്ത വേദശാസ്ത്രജ്ഞരായ പോൾ ടില്ലിക്ക് (18861965), റെനോൾഡ് നിമ്പൂർ (1892 1971), ജോർജ് ഫ്ളോറോവ്സ്ക്കാ (1893 1979 ) തുടങ്ങിയവരുടെ ശിക്ഷണത്തിൽ 1948-1951 കാലഘട്ടത്തിൽ അമേരിക്കയിലെ വിവിധ സർവ്വകാലാശാലകളിൽ മാർ ഒസ്താത്തിയോസ് പഠനം നടത്തി എം.എ. എസ്.ടി.എം ബിരുദങ്ങൾ നേടി. സെറാംപൂർ സർവ്വകലാശാലയിൽ നിന്ന് 1947-ൽ ബി.ഡി. ഡിഗ്രിയും 1993 ൽ ഡോക്ട്രേറ്റും ലഭിച്ചു.

വർഗ്ഗരഹിത സമൂഹം (Theology of a Classless Society), ദരിദ്ര ലോകത്ത് സമ്പന്നനായിരിക്കുന്നത് പാപം (The Sin Being Rich in a Poor World), പങ്കിടുന്ന ദൈവം പങ്കിടുന്ന ലോകം (Sharing God and Sharing World), സ്നേഹത്തിന്റെ ഏക മതം (One Religion of Love/ Athraitha Theology), സ്നേഹ നാഥാ, ഞങ്ങളെ നീതിയിലേക്കും ശാന്തിയിലേക്കും നയിച്ചാലും (God of Agape, Lead us to justice and peace) തുടങ്ങിയ കൃതികൾ ഇംഗ്ലീഷിലും മലയാളത്തിലും ലഭ്യമാണ്.



1000 ൽപ്പരം പ്രബന്ധങ്ങൾ പുസ്തകമാക്കുവാനുണ്ട്. മാർ ഒസ്താത്തിയോസ് 2012 ഫെബ്രുവരി 16-ന് കാലം ചെയ്തു.

ഇന്ത്യൻ സെമിനാരികളിൽ മാർ ഒസ്താത്തിയോസ് മെത്രാപ്പോലിത്തായുടെ ദർശനങ്ങളെക്കുറിച്ച് ബിരുദാനന്തര തലത്തിൽ പ്രധാന പാഠ്യ വിഷയമാകുന്നത് ഇതാദ്യമാണ്.

ഡോ.ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലിത്തായുടെ വേദശാസ്ത്രം, സ്വാധീനം, രീതി ശാസ്ത്രം, ദർശനം എന്നിവ സമഗ്രമായി പഠിക്കുവാനും പുതു തലമുറയെ പഠിപ്പിക്കുവാനും ഈ പാഠ്യപദ്ധതി സഹായിക്കും.

**- ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ**

## ഫാ. രാജു എം ദാനിയേൽ കോറെപ്പിസ്കോപ്പാ പദവിയിലേക്ക്



**2021 ജൂൺ 30 ബുധനാഴ്ച തുമ്പമൺ ഏറം സെ.ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വച്ച്**

ഡോ. സഖറിയാ മാർ അപ്രേം തിരുമേനിയുടെ മുഖ്യ കാർമികത്വത്തിൽ 2021 ജൂൺ 30 ബുധനാഴ്ച തുമ്പമൺ എറം സെ.ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വച്ച് ഫാ. രാജുവിന് കോറെപ്പിസ്കോപ്പാ സ്ഥാനം നൽകുന്നു.

തുമ്പമൺ ഏറം സെ.ജോർജ് ഇടവകാഗം ആയ രാജു എം ദാനിയേൽ ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയിൽ നിന്ന് 1984 ൽ ശെമ്മാശപട്ടവും, ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയിൽ നിന്നും 1986 ൽ കശ്ശീശ്ശ പട്ടവും സ്വീകരിച്ചു. തുമ്പമൺ ഭദ്രാസനത്തിലെ വിവിധ ഇടവകളിൽ സേവനമനുഷ്ഠിച്ചു.

യൗസേബിയോസ് തിരുമേനിയുടെ സെക്രട്ടറി, തുമ്പമൺ ഭദ്രാസന ബാല സമാജം വൈസ് പ്രസിഡന്റ്, തുമ്പമൺ ഭദ്രാസന കൗൺസിൽ അംഗം, കാതോലിക്കേറ്റ് കോളജ് ഗവേണിംങ്ങ് ബോർഡ് അംഗം, MOC Colleges ഗവേണിംങ്ങ് ബോർഡ് അംഗം, തിരുവിതാംകോട് തീർത്ഥാടന കേന്ദ്രം ഭരണസമതി അംഗം തുടങ്ങി മലങ്കര സഭയുടെ വിവിധ സമിതികളിൽ പ്രവർത്തിച്ചിരുന്നു.

1995 മുതൽ അമേരിക്കൻ ഭദ്രാസനത്തിൽ സേവനം അനുഷ്ഠിക്കുന്നു. ഡാളസ് സെ.ഗ്രീഗോറിയോസ്, സെ.മേരീസ് എന്നി ഇടവകളിൽ വികാരിയായിരുന്നു. ഇപ്പോൾ Chicago St. Gregorios ഇടവക വികാരിയാണ്. അമേരിക്കൻ ഭദ്രാസന കൗൺസിൽ അംഗം, മലങ്കര സഭ മനേജിംങ്ങ് കമ്മറ്റി അംഗം എന്നി നിലകളിൽ പ്രവർത്തിച്ചിരുന്നു.

ദാനിയേൽ മാർ പിലക്സിനോസ് തിരുമേനി രാജു അച്ചന്റെ പിതൃസഹോദരനും, ഡോ. ഏബ്രഹാം മാർ സെറാഫിം തിരുമേനി സഹോദരപുത്രനുമാണ്.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH








**ASIA BOOK OF RECORDS & INDIA BOOK OF RECORDS 2021 for "MAXIMUM SAND PORTRAITS OF HONOURABLE INDIAN PRIME MINISTERS ON ILLUMINATED GLASS BOX.**

**സാന്റ് ആർട്ടിൽ ഇന്ത്യാ ബുക്ക് ഓഫ് റെക്കോർഡും ഏഷ്യാ ബുക്ക് ഓഫ് റെക്കോർഡും കരസ്ഥമാക്കി ഡീക്കൻ ക്രിസ്റ്റി വലിയവീട്ടിൽ. കോട്ടയം സെമിനാരിയിൽ നാലാം വർഷ വൈദിക വിദ്ധ്യാർത്ഥി ആണ്.**

## ഇന്ത്യൻ പ്രധാനമന്ത്രിമാരുടെ ചിത്രം വരച്ച് റെക്കോർഡുകൾ നേടി വൈദിക വിദ്യാർഥി

കോഴഞ്ചേരി: ഇന്ത്യയുടെ പ്രധാനമന്ത്രിമാരായിരുന്ന 15 പേരുടെ ചിത്രങ്ങൾ മണൽ ഉപയോഗിച്ച് 53 മിനിറ്റ് 25 സെക്കൻഡ് സമയം ചെലവഴിച്ച് വരച്ച് ഏഷ്യ ബുക്ക് ഓഫ് റെക്കോർഡും ഇന്ത്യ ബുക്ക് ഓഫ് റെക്കോർഡും നേടി വൈദിക വിദ്യാർഥി ശ്രദ്ധേയമാകുന്നു. കോഴഞ്ചേരി സ്വദേശി ഡീക്കൻ ക്രിസ്റ്റി വലിയ വീട്ടിലാണ് ഏറ്റവും കുറഞ്ഞ സമയത്തിൽ വരച്ച് പൂർത്തിയാക്കിയ ഇന്ത്യൻ പ്രധാനമന്ത്രിമാരുടെ പോർട്രെയ്റ്റ് എന്ന തലക്കെട്ടോടെ റെക്കോർഡിന് ഉടമയായത്. പ്രകാശം കടത്തിവിടാൻ കഴിയുന്ന പെട്ടിയുണ്ടാക്കി അതിന്റെ പുറത്താണ് ചിത്രങ്ങൾ ദൃശ്യ ഭംഗിയോടെ വരച്ചത്. തെർമോകോൾ ഉപയോഗിച്ച് 25 ഇഞ്ച് നീളവും 14 ഇഞ്ച് വീതിയും ഉള്ള ബോക്സ് നിർമിച്ച് അതിലാണ് 15 പേരുടെയും ചിത്രങ്ങൾ ക്രമമായി വരച്ചത്. ചിത്രം വരയ്ക്കുന്നതിന്റെ വിഡിയോ ഉൾപ്പെടെ പരിശോധിച്ച ശേഷമാണ് അംഗീകാരം നൽകിയത്.

ഓർത്തഡോക്സ് സഭയുടെ കോട്ടയം പഴയ സെമിനാരിയിൽ വൈദിക പഠനം നാലാം വർഷ വിദ്യാർഥിയാണ്. പെൻസിൽ, അക്രിലിക് എന്നിവ ഉപയോഗിച്ച് ചിത്രങ്ങൾ വരച്ചിട്ടുള്ള ഡീക്കൻ ക്രിസ്റ്റി ഏതാനും വർഷമായാണ് സാൻഡ് ആർട്ടിൽ ശ്രദ്ധ കേന്ദ്രീകരിച്ചത്. 2020ൽ യുവരാജ് സിങ്ങിന്റെ ജന്മദിനത്തിൽ ആശംസ നേർന്ന് ഡീക്കൻ ക്രിസ്റ്റി വരച്ച മണൽ ചിത്രത്തിന്റെ വിഡിയോ രാജ്യാന്തര ക്രിക്കറ്റ് കൗൺസിൽ സമൂഹ മാധ്യമത്തിലൂടെ പങ്കുവച്ചിരുന്നു. ക്രിക്കറ്റിനെ സ്നേഹിക്കുന്ന ഇദ്ദേഹം സച്ചിന്റെ ചിത്രവും വരച്ചിട്ടുണ്ട്. 99 ക്രൈം ഡയറി എന്ന ചിത്രത്തിന്റെ മോഷൻ പോസ്റ്റർ സാൻഡ് ആർട്ടിലൂടെ വരച്ചതും ഇദ്ദേഹമാണ്.

## തോട്ടയ്ക്കാട് മാർ അപ്രേം യുവജനപ്രസ്ഥാനം 111-ാം വയസിലേക്ക്

തോട്ടയ്ക്കാട്: സേവന പ്രവർത്തനങ്ങളുമായി മാർ അപ്രേം യുവജനപ്രസ്ഥാനം 111-ാം വർഷത്തിലേക്ക്. മലങ്കരസഭയിൽ ഏറ്റവും ആദ്യം രൂപംകൊണ്ട യൂണിറ്റാണ് മാർ അപ്രേം യുവജനപ്രസ്ഥാനം എന്നു കരുതപ്പെടുന്നു. സഭയിൽ ഓദ്യോഗികമായി യുവജനപ്രസ്ഥാനം രൂപമെടുക്കുന്നത് 1936-ലാണ്. എന്നാൽ അതിനും 25 വർഷങ്ങൾക്ക് മുൻപ് മാർ അപ്രേം പള്ളിയിൽ യുവജനപ്രസ്ഥാനം നിലവിലുണ്ടായിരുന്നു.

മലങ്കരസഭയിൽ തർക്കം നിലനിന്നിരുന്ന കഴിഞ്ഞ നൂറ്റാണ്ടിന്റെ ആരംഭകാലഘട്ടത്തിൽ അന്നത്തെ മലങ്കര മെത്രാപ്പോലീത്തായായിരുന്ന പരിശുദ്ധ വട്ടശ്ശേരിൽ മാർ ദിവന്നാസിയോസിനു മാർ അപ്രേം യുവജന സംഘം സെക്രട്ടറി അയച്ച കത്ത് പഴയസെമിനാരിയിലെ എം.ജി.ഡി.എം. ആർക്കൈവ്സിൽ നിന്നു ഗവേഷകനായ ജോയ്സ് തോട്ടയ്ക്കാട് 1992-ൽ കണ്ടെടുത്തിരുന്നു. കൊല്ലവർഷം 1086 മിഥുനം 12-നാണ് ഈ കത്ത് അയച്ചിരിക്കുന്നത്.

അതിനും മുൻപു തന്നെ മാർ അപ്രേം യുവജനപ്രസ്ഥാനം നിലവിലുണ്ടായിരുന്നെങ്കിലും ലഭ്യമായ ഈ രേഖയുടെ അടിസ്ഥാനത്തിലാണ് ഇപ്പോൾ 111-ാം വർഷം ആഘോഷിക്കുന്നത്. ജൂൺ 26-നു ചേരുന്ന ഓൺലൈൻ യോഗത്തിൽ ഡോ. യൂഹാനോൻ മാർ ദിയസ്കോറസ് പ്രഭാഷണം നടത്തും. വികാരി ഫാ. ഡോ. ജോൺസ് ഏബ്രഹാം വാക്കച്ചേരിൽ അധ്യക്ഷത വഹിക്കും.

നിലവിൽ മാർ അപ്രേം യുവജന്പപസ്ഥാനത്തിനു കീഴിൽ മന്നാ പബ്ലിക്കേഷൻസ്, മാർ അപ്രേം ലൈബ്രറി, മന്നാ മീഡിയ വിങ്, മാർ അപ്രേം യൂത്ത് ചാരിറ്റി വിങ്, നേച്ചർ ക്ലബ്, സ്പോർട്സ് ക്ലബ്, ക്വിസ് ക്ലബ്, രക്തദാനസേന തുടങ്ങി വിവിധ വിഭാഗങ്ങൾ പ്രവർത്തിക്കുന്നു.

86 മിഥുനം 12

മലങ്കരയുടെ എത്രയും പെരിയെ പെരിയെ ബഹുമാനപ്പെട്ട ആബൂൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ തിരുമുമ്പാകെ പരിയാരത്തു മാർ അപ്രേം പള്ളി ഇടവകയിലെ യുവജന സംഘം താഴ്മയായി ബോധിപ്പിച്ചുകൊള്ളുന്നത്.

തിരുമേനിയെ അവമാനിപ്പാൻ പാത്രിയർക്കീസ് ഈ ദിവസങ്ങളിൽ പള്ളികൾക്കു അയച്ച എഴുത്തു നിമിത്തം അടിയങ്ങൾ എത്രയും പരിതപിക്കുന്നു.

തിരുമനസ്സുകൊണ്ടു സഭയുടെ ക്ഷേമത്തിനും ഐശ്വര്യത്തിനുമായി പ്രയത്നിക്കുന്ന സകല സംഗതികളിലും അടിയങ്ങൾ ചേർന്നു നിൽക്കയും ദൈവ സഹായവും ബലവും ഉണ്ടാകുവാൻ സദാ പ്രാർത്ഥിക്കയും ചെയ്യുന്നു.

അബ്ദേദ് മശിഹാ പാത്രിയർക്കീസ് ബാവായുടെയും മാർ ഈവാനിയോസ്, മാർ യൂലിയോസ് എന്ന തിരുമേനികളുടെയും കല്പനകൾ ഇവിടെ വായിക്കയും വന്ദ്യ തിരുമേനികൾക്കു ചിയേഴ്സു വിളിക്കുകയും ചെയ്തു. എല്ലാവരും നല്ല അവസാനത്തെ കാണ്മാൻ നോക്കിപാർത്തുമിരിക്കുന്നു.

സംഘം സിക്രെട്ടറി
**പി. എൻ. നൈനാൻ**



ആലുവ തൃക്കുന്നത്ത് സെമിനാരി ചാപ്പലിലെ MGOCSM പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ കോവിഡ് മൂലം ബുദ്ധിമുട്ട് അനുഭവിക്കുന്നവർക്ക് ഒരു കൈത്താങ്ങായി അവശ്യസാധനങ്ങൾ അടങ്ങിയ കിറ്റ് ഇടവക മെത്രാപ്പോലീത്ത യൂഹാനോൻ മാർ പോളിക്കാർപ്പോസ് ആവശ്യക്കാരിലേക്ക് എത്തിക്കുവാൻ ചാപ്പൽ ട്രസ്റ്റിയെ ഏല്പിച്ചു കിറ്റ് വിതരണം ഉദ്ഘാടനം ചെയ്തു.

## ആരോഗ്യപ്രവർത്തകർ ഭൂമിയിലെ മാലാഖമാർ

കോവിഡ് എന്ന മഹാമാരിയിൽ ലോകം മുഴുവൻ വിറങ്ങലിച്ച് നിൽക്കുമ്പോൾ സമാനതകളില്ലാതെ ത്യാഗസന്നദ്ധതയോടെ വൈറസിനെതിരെ അണിനിരന്ന മുന്നണി പോരാളികളായ ആരോഗ്യപ്രവർത്തകർ ഭൂമിയിലെ മാലാഖമാർ ആണെന്ന് കേരള നിയമസഭ സ്പീക്കർ എം. ബി. രാജേഷ് അഭിപ്രായപ്പെട്ടു. കുന്നംകുളം ഓർത്തഡോക്സ് പ്രവാസി അസോസിയേഷന്റെ ആഭിമുഖ്യത്തിൽ ആതുരസേവന മേഖലയിൽ പ്രവർത്തിക്കുന്ന ആരോഗ്യപ്രവർത്തകരെ ആദരിക്കുന്ന സ്നേഹാദരം എന്ന ഓൺലൈൻ സമ്മേളനം ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു കേരള നിയമസഭാ സ്പീക്കർ.

തങ്ങളുടെ ജീവൻ പണയം വെച്ച് കോവിഡ് രോഗികളെ പരിചരിക്കുകയും ശുശ്രൂഷിക്കുകയും ചെയ്യുന്ന ആരോഗ്യപ്രവർത്തകരെ ആദരിക്കുന്നത് സമൂഹത്തിന്റെ കടമയാണെന്ന് പരിശുദ്ധ കാതോലിക്ക ബാവ തിരുമേനി ഓർമിപ്പിച്ചു. സമ്മേളനത്തിന് അനുഗ്രഹ സന്ദേശം നൽകി സംസാരിക്കുകയായിരുന്നു പരിശുദ്ധ കാതോലിക്ക ബാവ. ചടങ്ങിൽ കുന്നംകുളം ഓർത്തഡോക്സ് പ്രവാസി അസോസിയേഷൻ പ്രസിഡന്റ് പി സി സൈമൺ അധ്യക്ഷനായിരുന്നു.

മലങ്കരസഭയുടെ മാധ്യമ വിഭാഗം അധ്യക്ഷനും കുന്നംകുളം സഹായ മെത്രാപ്പോലീത്തയുമായ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത മുഖ്യസന്ദേശം നൽകി. ആരോഗ്യ പ്രവർത്തകരുടെ ത്യാഗപൂർണ്ണമായ പ്രവർത്തനം മാതൃകാപരമാണെന്നും ലോകത്തിന്റെ വിവിധ രാജ്യങ്ങളിൽ ആതുരസേവനരംഗത്ത് പ്രവർത്തിക്കുന്ന മലയാളി ഡോക്ടർമാരുടെയും നഴ്സുമാരുടെയും പ്രവർത്തനം നമുക്ക് ഏറെ അഭിമാനകരവും ശ്ലാഘനീയമാണെന്ന് അഭിവന്ദ്യ തിരുമേനി ഓർമിപ്പിച്ചു.

ജസ്റ്റിസ് ബെഞ്ചമിൻ കോശി ആരോഗ്യപ്രവർത്തകരെ ആദരിച്ചുകൊണ്ട് സംസാരിച്ചു. ആതുരസേവനരംഗത്ത് പ്രവർത്തിക്കുന്ന കുന്നംകുളം ഓർത്തഡോക്സ് പ്രവാസികളായ ആരോഗ്യ പ്രവർത്തകരെയും അവരുടെ കുടുംബാംഗങ്ങളെയും ആണ് ചടങ്ങിൽ വെച്ച് ആദരിച്ചത്.

ആലത്തൂർ എം.പി. രമ്യ ഹരിദാസ്, കുന്നംകുളം എം.എൽ.എ. എ. സി. മൊയ്തീൻ, ബദനി സെന്റ് ജോൺസ് ഇംഗ്ലീഷ് ഹൈസ്കൂൾ പ്രിൻസിപ്പാൾ ഫാദർ പത്രോസ്, കുന്നംകുളം ഐ.എം.എ സെക്രട്ടറി ഡോക്ടർ ഷമീർ സുലൈമാൻ എന്നിവർ ആശംസകൾ അർപ്പിച്ചു.



പുത്തൻകാവ് മെത്രാപ്പോലിത്തൻ സ്കൂളിലെ പൂർവ്വ വിദ്യാർത്ഥികളുടെയും അധ്യാപകരുടെ സഹായം കൊണ്ട് 25 പാവപ്പെട്ട വിദ്യാർത്ഥികൾക്ക് 8400 രൂപ വില വരുന്ന ഫോണുകൾ ചെങ്ങന്നൂർ സഹായ മെത്രാപ്പോലീത്ത മാത്യുസ് മാർ തീമോത്തിയോസും മുൻ ഹെഡ് മാസ്റ്റർ ജോർജ് കുട്ടിയും ചേർന്ന് വിതരണം ചെയ്തു. പി.റ്റി.എ. പ്രസിഡന്റ് പി. വി. ജോൺ, പ്രിൻസിപ്പൽ പ്രിയ ജേക്കബ്, ഹെഡ് മാസ്റ്റർ സന്തോഷ് വി. മാത്യു, ഫാ. വിമൽ മാമ്മൻ ചെറിയാൻ, സുനിൽ പി. ഉമ്മൻ, കൗൺസിലർ മിനി സജൻ എന്നിവർ പ്രസംഗിച്ചു. കോവിഡ് മൂലം പിതാവ് മരണപ്പെട്ട കുടുംബത്തിന് സഹായധനവും ചടങ്ങിൽ കൈമാറി.



കേരള കോൺഗ്രസ് ജോസഫ് വിഭാഗം സംസ്ഥാന ജനറൽ സെക്രട്ടറിയായി നിയമിതനായ എ. കെ. ജോസഫ്. സഭാ മാനേജിംഗ് കമ്മിറ്റി അംഗമാണ്. കുമ്മനം പള്ളി ഇടവകാംഗം.



മെക്കാനിക്കൽ എഞ്ചിനീയറിങ്ങിൽ (Alternate Fuels) Ph.D നേടിയ പിറവം സെൻറ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗം ബിജു ചെറിയാൻ എബ്രഹാം.



25-JUNE-2021

**പരുമല പള്ളിയിൽ വിശ്വാസികൾക്ക് പ്രവേശനം ഉണ്ടായിരിക്കുന്നതല്ല**

---

**കടപ്ര ഗ്രാമ പഞ്ചായത്തിൽ ട്രിപ്പിൾ ലോക്ക് ഡൗൺ പ്രഖ്യാപിച്ചതിനാൽ പരുമല പള്ളിയിൽ വിശ്വാസികൾക്ക് ഇനി ഒരു അറിയിപ്പ് ഉണ്ടാകുന്നതുവരെ പ്രവേശനം ഉണ്ടായിരിക്കുന്നതല്ല**

**എന്ന് മാനേജർ**